*Chattampi Swami Memorial Series No. 3.*

ശ്രീ

# പ്രേമാഞ്ജലി

## മൂന്നാം ഖണ്ഡം.

രക്ഷാധികാരി

മഹാമഹിമബ്രഹ്മശ്രീ

തച്ചുടയതമ്പുരാൻ

തിരുമനസ്സുകൊണ്ടു്.



ശ്രീ ചട്ടമ്പിസ്വാമിസ്മാരകഗ്രന്ഥമാല, നമ്പർ ൩.

ശ്രീ

# ബ്രഹ്മാഞ്ജലി

## മൂന്നാം ഖണ്ഡം.

---

സംപാദകൻ
പണ്ഡിതപദാംകാത്ത്യാശ്രമി
ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ

---

രക്ഷാധികാരി
മകയിരം തിരുനാൾ
മഹാമഹിമബ്രഹ്മശ്രീയുത-
തച്ചുടയതമ്പുരാൻ തിരുമനസ്സുകൊണ്ടു്.

---

Printed & published by

പരമാനന്ദനാഥാപരാഭിധാനൻ
പന്നിശ്ശേരിൽ നാണുപിള്ള.

(കാപ്പി ൧൦൦.)



൲൱൩.

Price as 6.

# നിവേദനം.



ഈ മൂന്നാം ഖണ്ഡത്തോടുകൂടി 'ബ്രഹ്മാഞ്ജലി' അവസാനിക്കുന്നു. ഈ ഗ്രന്ഥപരംപരയെപ്പററി പറയേണ്ടതെല്ലാം ഒന്നും രണ്ടും ഖണ്ഡങ്ങളുടെ മുഖവുരകളിലുംമററും വിവരിച്ചിരിക്കകൊണ്ടും, ഇതിന്റെ രീതിക്കു ദ്വിതീയഖണ്ഡത്തിന്റേതിനെ അപേക്ഷിച്ച വലിയ ഭേദഗതിയൊന്നും ഇല്ലാത്തതുകൊണ്ടും, 'അന്യപ്രമാണ'ന്മാരൊ 'പരപ്രത്യയനേയബുദ്ധി'കളൊ ആയവക്കു പരിതോഷമുണ്ടാക്കണമെന്ന ആശയ്ക്കിവിടെ അവകാശമില്ലായ്കകൊണ്ടും ഈ സംചികയ്ക്കു പണ്ഡിതമാന്യമായ വല്ല മുഖമണ്ഡനവും വേണമെന്നു വിചാരിക്കുന്നില്ല. പിന്നെ സത്തുക്കളുടെ കാൎയ്യമല്ലെ? അതിന്— "സന്തശ്ചേദിഹ ഗുണബിന്ദവൊ ബുധസ്താൻ സംതുഷ്ടഃ കവളയതി സ്ഫുടേപി ദോഷെ; സംപൃക്താനപി പയസഃ കണാൻ വിചിന്വന്നംഭസ്തോ ഗ്രസതിഹി മംക്ഷു മല്ലികാക്ഷഃ" എന്നു സമാധാനവുമുണ്ട്. ആദ്യഖണ്ഡങ്ങളിൽ അധികാരികളുടെ ദൃഷ്ടി ശരിയായവിധം പതിഞ്ഞുകാണാതിരിക്കയാൽ ഇതിന്റെ ആവിൎഭാവവിഷയത്തിൽ പ്രതിബന്ധകമായിനിന്ന ഇച്ഛാഭംഗരൂപവൃത്തിവിശേഷത്തെ നിൎമ്മാൎജ്ജനംചെയ്തതു് സ്വാമിതൃപ്പാദ

സ്മാരകമായി ഏൎപ്പെടുത്തിയ ഗ്രന്ഥമാലികയുടെ രക്ഷാധികാരിയായ മഹാമഹിമാന്വിത ബ്രഹ്മശ്രീ തച്ചുടയതമ്പുരാൻ അവർകളാകയാൽ സ്വാമിപാദാശ്രിതന്മാരുടേയും പ്രകൃതത്തിൽ അധികാരികളായവരുടേയും മാനസപൂജ ആ പുണ്യാത്മാവിന്ന ലഭിക്കാതിരിക്കയില്ല.

മുക്തികോപനിഷത്തിൽ അരശ്ലോകങ്ങൾ അധികമുണ്ടായിരുന്നതുകൊണ്ടു് അതിൻെറ പരിഭാഷയിൽ മൂലശ്ലോകസംഖ്യാക്രമത്തെ ആദരിച്ചിട്ടില്ല എന്ന പ്രത്യേകം ഓൎക്കേണ്ടതാണു്. ശേഷം കാൎയ്യങ്ങൾ മാന്യന്മാരിൽ സമൎപ്പിച്ചുകൊണ്ടു് ഉപരമിക്കുന്നു.

എന്നു് സജ്ജനപൂജനനിവിഷ്ടമതി

ഗ്രന്ഥസംപാദകൻ.

എൻ. എസ്.

"തത്ത്വാലോകമന്ദിരഗ്രന്ഥാവലി"

നമ്പർ ൩.

# ബ്രഹ്മാഞ്ജലി

## ശ്രീഹരിപഞ്ചകം:

(ശിവപ്രസാദവിദ്യാഭാരതികൃതി)

"ആളാനമായ് മന്മഥകുഞ്ജരത്തി-
ന്നിളാളികത്തിന്നൊരു ചാന്തുപൊട്ടായ്;
കളായസംപദ്ഗുരുവായി നില്ക്കും
കാളാംബുവാഹം ഹരിയാശ്രയം മേ. ൧.

ദുരന്തദുഃഖോഷ്മനിരാസമായി
നീരഭ്രദിവ്യാമൃതവർഷമായി;
പരത്തിൽ നിന്നും പരമായിരിക്കു-
ന്നൊരക്ഷരാത്മാ ഹരിയാശ്രയം മേ. ൨.

വിധ്യർത്ഥവാദപ്രകൃതിശ്രുതികൾ
മധ്യസ്ഥമാമർത്ഥവഴിക്കു ചെന്ന്;
ശുദ്ധ്യന്വയൈകപദത്തിൽ മുക്തി-
സാധ്യത്തിലാശ്രീപതിയാശ്രയം മേ. ൩.

അലാതചക്രഭ്രമമൊ,ത്തവിദ്യാ-
വിലാസസംസാരമഹാവിഷൂചി;
ബലാലമത്തുന്നതിലാത്മവിദ്യാ-
ഫലാഗ്നിബീജം ഹരിയാശ്രയം മേ. ൪.

എന്നാളുമെല്ലാത്തിനുമന്തരന്ത-
ത്രുന്നായഖണ്ഡൈകരസസ്വഭാവാത്;
നിന്നാളുമവ്യാകൃത പാരിജാത-
മൊന്നാണു കൃഷ്ണാഹ്വയമാശ്രയം മേ." ൫.

സമാപ്തം.

---

ശ്രീ കൃ ഷ്ണ പ ഞ്ച കം

(ശിവപ്രസാദവിദ്യാഭാരതികൃതം.)

"കുളിർശശിദ്യുതിമാതിരിയുൾക്കളെ-
ത്തെളിവു ചേപ്പതിലുത്ഭടമായിട്ടും;
നളിനനാഭ! ഭവൽപദതാരത-
ന്നൊളി നിനയ്ക്കിലെനിക്കവലംബനം" ൧

[ഉൽഭടം=ഉദാരം, സമത്ഥം. ഒളി=പ്രകാശം].

"നിടിലനിഷ്ഠുരരേഖകൾ നിന്നടി-
പ്പൊടി പുരണ്ടു നിരന്തവശാകിലേ;
അടിയനൈക്യപദസ്ഥിതിയിങ്കൽനി-
ന്നിടിവകന്നമരാസ്സുരു, മാധവാ!" ൨.

"സുകൃതരാശിയിലാശിഖമാണ്ടഹം-
കൃതി യഥാൎത്ഥനിലയ്ക്കു നിലച്ചു മേൽ;
അകൃതകാത്മഗതിക്കു ഹരേ! നിജ-
പ്രകൃതിയേ നിയമിക്ക, ശരിക്കു നീ". ൩.

[ആശിഖം = മൂൎദ്ധാവോളം, എന്നാൽ ധാരാളമെന്നു താല്പൎയ്യം. അഹംകൃതി=അഹംകാരം, അഭിമാനരൂപമായ അന്തഃകരണവൃത്തി എന്നു വിശേഷമായി ഗ്രഹിക്കണം; അതു് യഥാൎത്ഥനിലയ്ക്കു നില്ക്കുയെന്നുവച്ചാൽ അതിൻെറ പ്രകൃതിരൂപമടയുക എന്നു സാരം. ചിത്താഹംകാരങ്ങൾ രണ്ടും മനൊബുദ്ധികളിൽ അന്തൎഭൂതമെന്നും മനൊബുദ്ധികളെ അന്തഃകരണം എന്ന ഒന്നുമാത്രമായെടുക്കയും വൃത്തിസ്ഫുരണം (ഉദയം) എന്ന നിലവിട്ടു ഗണിക്കയും ചെയ്താൽ അപ്പോൾ അതു ബ്രഹ്മരൂപമെന്നും വ്യക്തമായിട്ടുള്ളതാണ്. അകൃതകം=കൃതകമല്ലാത്തതു്, നിത്യമായിട്ടുള്ളതു്. അകൃതകാത്മഗതിക്കു്=നിത്യപ്രാപ്തമായ ആത്മസ്വരൂപാവസ്ഥാനത്തിന്, കൈവല്യമുക്തിക്ക്. ഇങ്ങനെ വിശേഷിപ്പിച്ചതു സാലോക്യാദികളിൽനിന്നു പൃഥക്കരിച്ചു് ഇതിൻെറ പാരമ്യം കാണിപ്പാനാകുന്നു. നിജപ്രകൃതിയെ നിയമിക്ക എന്നതിന് '.......ഇതസ്ത്വന്യാം പ്രകൃതിം വിദ്ധിമേ പരാം; ജീവഭൂതാം മഹാബാഹോ! യയേദം ധാൎയ്യതേ ജഗത്' എന്ന ഭഗവദ്ഗീതോപനിഷത്തിൻപടിയുള്ള ഭഗവൽപ്രകൃതിയെ ശരിപ്പെടുത്തുക എന്നും എൻെറ സ്വഭാവത്തെ സംസ്കരിച്ചരുളുക എന്നും ആവാം].

"ശ്രുതിശിരസ്സുകളിൽ കളിയാടുമ-
പ്രതിഘട്ടങ്മയവിഗ്രഹമൊത്തെഴും;
പ്രതിനവാമൃതധോരണി ശൌരിയെൻ-
മതിയിലെന്നുമിരുന്നരുളീടണം". ൪

[അപ്രതിഘട്ടങ്മയവിഗ്രഹൻ=നിഷ്പ്രതിബന്ധസാക്ഷിസന്മാത്രസ്വരൂപൻ; സൎവ്വത്തിൻെറയും സാക്ഷാദ്ദ്രഷ്ടാവു് എന്നു സാരം.

പ്രതിനവം=അഭിനവം. ധോരണി=ധാരാപാതം, പരംപര; അദ്ഭുതധാരാകാരനായ ഭഗവാൻ എന്നു രൂപകാർത്ഥം].

"സ്ഫടികസംഹതിയിൽ ദ്യുമണിദ്യുതി-
പ്പടിയുപാധികളിൽ പലതാകിലും;
മുടിവുമാദിയുമറ്റൊരഖണ്ഡചി-
ദ്വടിവു താവകമച്യുത! കാണണം" ൯.

[സംഹതി = സമൂഹം; (സ്ഫടിക) ശകലങ്ങൾ, (മുകുര) ഖണ്ഡങ്ങൾ എന്നു താല്പര്യം. ദ്യുമണിദ്യുതി=രവിപ്രഭ. ഒരേ സൂര്യപ്രഭ കണ്ണാടികളിൽതട്ടി (വിശേഷാകൃതിയോടെ) പലതായിക്കാണപ്പെടുന്നതുപോലെ പ്രതിശരീരം (ദേവതിര്യഗാദിവ്യക്തികളിൽ) പലപ്രകാരത്തിലിരിക്കുന്നു എങ്കിലും ആദ്യന്തരഹിതവും അഖണ്ഡൈകരസ(സ്വഭാവ)വും ആയ അങ്ങയുടെ ആ ചിൽസ്വരൂപം എനിക്കു കാണണമെന്ന് ആകക്കൂടി അർത്ഥം.]

ശുഭം. ശാന്തി.

---

## ശ്രീകൃഷ്ണഭുജംഗസ്തോത്രം.

(ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൃതം)

"ഹരേ! കൃഷ്ണ! വാത്സല്യമങ്ങെപ്പദാബ്ജ-
ദ്വിരേഫന്റെ കണ്ഠത്തിൽ നീ സ്പഷ്ടമാക്കി;
ഒരേ രൂപ്പദം കൂപ്പിടുന്നൊന്നിലിന്നോ-
വരെയ്ക്കെന്തു നിൻ കണ്ണയക്കാതിക്കാൻ". ൧.

[അങ്ങെപ്പദാബ്ജദ്വിരേഫൻ എന്നു പറഞ്ഞതു പ്രഹ്ലാദനെ ഉദ്ദേശിച്ചാണ്. ഭഗവദ്ഭക്തന്മാരിൽ ഒന്നാം സ്ഥാനം അദ്ദേഹത്തിനാണല്ലോ. തന്നെയല്ല, വാത്സല്യഗുണം ശ്രീഹരി പ്രത്യക്ഷീകരിച്ചതും പ്രഹ്ലാദനിലാകുന്നു. ഭാഗവതോത്തമനായ കുലശേഖരപ്പെരു

മാളൂടേതെന്നു വിചാരിക്കപ്പെട്ടിരിക്കുന്ന 'ആർത്തത്രാണസ്തോത്രത്തിൽ ആ സംഗതികൾ സാക്ഷിയാക്കിയിരിക്കുന്നതു് ആ മഹാനുഭാവനെയാണ്. 'വാത്സല്യാദഭയപ്രദാനവശതസ്ത്വാർത്താർത്തിനിർവ്വാപണാദൗദാര്യാദഘശോഷണാദഗണിതശ്രേയഃപദപ്രാപണാത്; സേവ്യഃ ശ്രീപതിരേക ഏവ ജഗതാമേതേ ച ഷൾസാക്ഷിണഃ പ്രഹ്ലാദശ്ച വിഭീഷണശ്ച കരിരാൾ പാഞ്ചാല്യഹല്യാധ്രുവഃ' എന്നാണ് ആ മഹാൻ പറഞ്ഞിട്ടുള്ളത് ]

"വ്രതം തീർത്ഥമിത്യാദിയെല്ലാത്തിലും നിൻ-
മതം പോലെയാത്മാർപ്പണം ചെയ്തു മുഖ്യം;
പതംഗാങ്കസംവിഷ്ട ചൈതന്യമേ! യെൻ-
ശ്രുതം തൊട്ടു,തിന്നായതിന്നായ് വരേണം" ൨.

[ആത്മാർപ്പണമെന്നാൽ സർവ്വാത്മസമർപ്പണമാകുന്നു 'സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ' എന്നാണല്ലൊ ശ്രീഭഗവാൻ അരുളിച്ചെയ്തിട്ടുള്ളതു്. ഈ മന്ത്രം ഗീതയിലേക്കു പ്രധാനമെന്നാണു ഭാഗവതപക്ഷം. പതംഗാങ്കസംവിഷ്ടചൈതന്യമെന്നതിനു ശ്രീഗരുഡാരൂഢബ്രഹ്മചൈതന്യമെന്നു സാമാന്യാർത്ഥം. സംവിഷ്ടം=പ്രവിഷ്ടം. പ്രവേശാർത്ഥക'വിശ'ധാതുവിൽനിന്നാണിതിന്റെ നിഷ്പത്തി. അർത്ഥാന്തരം കല്പിക്കുമ്പോൾ പതംഗശബ്ദത്തിനു സൂര്യൻ എന്നർത്ഥമാകും. 'പതംഗഃ പക്ഷിസൂര്യയോഃ', 'പതൽപതംഗപ്രതിമഃ' മുതലായതുകൊണ്ടു് ഇതു പ്രസിദ്ധമെന്നു കാണാം. അങ്കം=സ്ഥാനം. അപ്പോൾ ആദിത്യമണ്ഡലാന്തർഗ്ഗതമായ പരചൈതന്യമെന്നു കിട്ടും. 'ആപ്നോതി മനസസ്പതിം' എന്ന ഭാഷ്യോദാഹൃതതൈത്തിരീയശ്രുതിയെ വിവരിക്കുന്നസമയം മനസസ്പതിയെന്നതിനു 'സൂര്യമണ്ഡലസ്ഥനായ പരമാത്മാവു്' എന്നു 'രത്നപ്രഭ'യിൽ പറഞ്ഞിട്ടുണ്ടു്. നിത്യമുക്തപരമേശ്വരസ്വരൂപം സഗുണനിർഗ്ഗുണഭേദത്തിൽ രണ്ടുവിധമുണ്ടു്. വികാരവർത്തി (സവിതൃമണ്ഡലാദ്യധിഷ്ഠിതം) എന്നും വികാരാവർത്തി എന്നും ടി. സഗുണനിർഗ്ഗുണങ്ങളെ തിരിക്കാം. 'ഏതാവാനസ്യ മഹിമാ'— ഭൂതഭവിഷ്യദ്വർത്തമാനരൂപമായുള്ള ജഗത്തശേഷം പരമപുരുഷന്റെ മഹിമാവെന്നല്ലാതെ വാസ്തവസ്വരൂപമല്ല—എന്നു

മന്ത്രഭാഗം വിചാരഗോചരമായ രൂപത്തേയും, 'തതോ ജ്യായാംശ്ച പൂരുഷഃ'— ആ മഹിമാവിൽ ഏററവും ഉപരിയാണു പരംപുരുഷൻ— എന്ന ഭാഗം വികാരാവൎത്തിയായ രൂപത്തെയും, 'പാദോസ്യ വിശ്വാ ഭൂതാനി'— കാലത്രയവൎത്തിഭൂതജാതമെല്ലാം ആ പരംപുരുഷന്റെ പാദാംശം മാത്രമാണ്— എന്ന ഭാഗം മുമ്പോൽ വികാരവൎത്തിരൂപത്തേയും, 'ത്രിപാദസ്യാമൃതം ദിവി'— അതിന്റെ മുക്കാലംശം സ്വപ്രകാശസ്വരൂപസ്ഥമാണ്— എന്ന ഭാഗം നിർവികാരരൂപത്തേയും പ്രതിപാദിക്കുന്നു എന്നു 'ഭാമതി'യിൽ പറഞ്ഞിരിക്കുന്നു. ശ്രുതം തൊട്ടതു്=ബോധാചരണാദി, പഠിപ്പു മുതലായതു്.]

"ചിദാനന്ദസാന്ദ്രം മഹസ്സെന്മനസ്സിൽ
സദാ നിൎന്നിമേഷം ലസിച്ചീടുമെന്നായ്;
ഹൃദാബാധ വിട്ടുന്നഹം മൂൎദ്ധ്നി നിൻപൊൽ-
പദാംഭോരുഹം ഭോഹരേ! ഞാൻ സ്മരിപ്പൂ". ന.

[നിൎന്നിമേഷം=ഇടവിടാതെ ഹൃദാബാധ=ഹൃദ്ബാധ, മനഃപീഡയെന്നൎത്ഥം].

"നിയന്താവൊരാൾ താൻനിയന്തവ്യനെന്നീ-
ദ്വയഭ്രാന്തിയിൽ കൂലപാതം പതിക്കാൻ;
അയയ്ക്കാതെ സവ്വാത്മതാദാത്മ്യമേന്തും
കയൽക്കണ്ണ! നിൻപത്തിലെൻവൃത്തിവെക്ക". ര.

[അങ്ങു് സ്വാമി, ഞാൻ ഭൃത്യൻ ഇപ്രകാരമുള്ള ദ്വൈതഭ്രമത്തിൽ, നദീതീരം (വക്ക്) അവിതൎക്കിതമായി ഇടിഞ്ഞുവീഴുംപോലെ, വീഴാതിരിക്കാനായി എന്റെ മനോവൃത്തിയെ അങ്ങയുടെ പാദങ്ങളിൽ കുടികൊള്ളിക്കണമെ എന്നു താല്പൎയ്യം].

"അയസ്കാന്തവും ലോഹവുംപോലെ സച്ചി-
ന്മയബ്രഹ്മമാമങ്ങുമീയെന്മനസ്സും;

മയക്കം വെടിഞ്ഞൊന്നു ചേരുന്നതാം ന-
'ല്ലയ'ശ്രീയെ നിനക്കാശ്രയം ചക്രപാണേ!" ൫.

[സച്ചിദാനന്ദാത്മകനായ അങ്ങും എന്റെ മനസ്സും യോജിക്കുന്നതായ (അയശ്രീ=) ശുഭാവസ്ഥ(യെ) ഞാൻ ഭജിക്കുന്നു എന്നു സാരം].

"പരപ്രേമഭക്ത്യാ മനക്ഷേത്രമാകെ-
പ്പുരത്താനട്ടത്താകിലോ ത്വൽപ്രസാദം;
പുരസ്താന്നിരസ്താഘനാം മേ ഹരേ നിൻ-
ചിരസ്ഥായിയാം സ്ഥാനമാസ്ഥാനമാമേ". ൬.

[ഭഗവൽപാദാരവിന്ദങ്ങളിൽ ഇടമുറിയാതെയുള്ള ദ്രവീഭാവപൂർവികയായ വൃത്തിയാണു പ്രേമഭക്തി. പുരസ്താൽ=അടുത്തു്, അനന്തരം. നിരസ്താഘൻ=നിഷ്കല്മഷൻ].

"വിയത്തന്ത്രി വാർത്താവഹാണുക്കൾപോൽ നിർ-
ഭയസ്ഥാനമാം കൃഷ്ണ! നിൻ പ്രേമഭക്തി;
അയത്നേന ധീവൃത്തിയങ്ങോട്ടു ചേർക്കു-
ന്നയത്തെ സ്തുതിക്കാനെനിക്കാവതല്ലേ!". ൭

[വിയത്തന്ത്രിവാർത്താവഹാണുക്കൾ = കമ്പിയില്ലാക്കമ്പി (Wireless Telegram)യിൽ വർത്തമാനം വഹിക്കുന്ന അണുസംഹതി (സംഘം eather). വിയൽപദം ശൂന്യപര്യായവും കൂടിയാണ്. പ്രേമഭക്തി വക്തൃനിഷ്ഠമാണെങ്കിലും ഭഗവദ്വിഷയകമാകയാൽ 'കല്യാപ്രണയനന്യായേന' ഉള്ള വൃത്തിപ്രവാഹത്തിന്റെ അങ്ങെ അതിർത്തിപിടിച്ചാകുമ്പോൾ നിൻപ്രേമഭക്തി എന്നു പറയാവുന്നതാണല്ലൊ].

"മുധാകല്പിതാന്തർബ്ബഹിഃ ക്ലേശനാശ-
പ്രധാനാംശമായി പ്രകാശിച്ചു നില്ക്കും;

സുധാസ്യന്ദി മന്ദസ്മിതം തേ, ഹൃദന്ത-
ന്നിധായാച്യുതാനന്ത! സംതുഷ്ടനായ് ഞാൻ". വ്യ.

[മൃധാകല്പിതം=മിഥ്യാരോപം—ജീവകല്പിതം. അന്തർബ്ബഹിഃക്ലേശനാശത്തിന്=ബാഹ്യാന്തരക്ലേശനിവാരണത്തിന് (ഹേതുവായി നില്ക്കുന്ന). സുധാസ്യന്ദി=അമൃതിന്റെ പുറപ്പാടുപോലെ ഇരിക്കുന്നത്].

"അരക്കാണിനേരം സുഷുമ്നാ മുഖാന്തഃ-
സ്ഥിരപ്രത്യയത്തോടു നിന്നർച്ചനയ്ക്കായ്;
ദുരഭ്യാസപൂരത്തിൽനിന്നു തടവിക്കും
തരക്കേടു നീക്കേണമേ നീ മുരാരേ!". ൻ.

[സുഷുമ്നാമുഖാന്തഭാഗത്തിങ്കൽ ദൃഢനിഷ്ഠയോടുകൂടി നിന്നെയർച്ചിക്കാൻ എന്നു പറഞ്ഞാൽ ആ സ്ഥാനത്തു ഭഗവദ്രൂപം ധ്യാനിക്കാനെന്നർത്ഥം. 'ധ്യാനോപഹാര ഏവാത്മ ധ്യാനമസ്യ മഹാർച്ചനം' എന്ന ആർഷസിദ്ധാന്തം നോക്കുക].

"ചതുഃസ്കന്ധമാകും പുമർത്ഥങ്ങളെല്ലാ-
മൊതുങ്ങുന്നുവേതച്യുതാകാര ചിത്തിൽ;
അതുത്കൃഷ്ടപ്രഭാവത്തൊടെൻ ചിത്തരംഗ-
ത്തതുന്നിദ്രമാകിൽ സമസ്തം കരസ്ഥം". ഹ.

[ചതുഃസ്കന്ധം=ചതുഃശാഖം—ചതുർവിധമായുള്ള. ഉത്കൃഷ്ടം=പ്രകൃഷ്ടം. ഉന്നിദ്രമാക=പ്രസന്നമാവുക—പ്രകാശിക്ക. സമസ്തം കരസ്ഥം=എല്ലാം കൈവന്നു].

"ജഗന്നാഥ! ഞാൻ വാങ്മനഃകായവൃത്ത്യാ
വിഗർഹിച്ചിടത്തക്കതായൊന്നു ചെയ്കിൽ;

അഗത്യാ പ്രവർത്തിച്ചതെന്നോർത്തു നിത്യം
സഗർഭ്യൻകണക്കായതൊക്കെ ക്ഷമിക്ക". ൧൧.

[വിഗർഹിച്ചിടത്തെക്കളെ്=നിന്ദ്യം (അനർഹം) ആയിട്ടുള്ളതു്. അഗത്യാ= നിവൃത്തിമുട്ടുകയാൽ—അജ്ഞതയാൽ. സഗർഭ്യൻ=സ്വന്തം സഹോദരൻ].

സമാപ്തം. ശുഭം.

---

## പരശിവസ്തവം.

(ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൃതം)

"നിടിലാക്ഷകടാക്ഷധാരതൻ-
പടിമാർത്തകളങ്കഹുംകൃതം;
ഝടിതി പ്രണിഹത്യ ദുർവിധി-
ക്കടിമപ്പേറൊഴിവാക്കിടട്ടെ മേ". ൧.

[നിടിലാക്ഷൻ = നെററിമേൽ കണ്ണുള്ളവൻ, ശിവൻ എന്നു സാരം. പടിമാ=ദക്ഷത്വം അല്ലെങ്കിൽ കുശലത ഹുംകൃതം=ഹുങ്കു തന്നെ. പ്രണിഹത്യ=നിഹനിച്ചു്, ഇല്ലായ്മചെയ്തു്. പരശിവന്റെ കടാക്ഷമഹിമ എന്റെ ദുഃഖമയമായ പങ്കത്തെ സംബന്ധിച്ചുള്ള ഹുംകിനെ ശമിപ്പിച്ചു കഷ്ടപ്രാരബ്ധാധീനത ഒഴിക്കണമെന്നു താല്പര്യം].

"മതിവൃത്തി വരുത്ത വിത്തുതൻ-
സ്ഥിതിയേന്തും ദശ വന്നുകൂടുവാൻ;
അതിസത്വസമൃദ്ധമൂർത്തിയാം
ശിതികണ്ഠൻ കൃപയാർന്നിടേണമേ" ൨.

[മതിവൃത്തി=മനോവൃത്തിപ്രവാഹം. ഇതിന്റെ സ്വഭാവം തടാ

കജ്ജലം തോട്ടവഴി പായുന്നതുപോലെ കണക്കാക്കാം. അതു് നേത്രാദികൾക്കു രൂപാദികളോടുള്ള സംബന്ധത്തെ ആശ്രയിച്ചിരിക്കുന്നതാണ്. വറുത്ത വിത്തിന്റെ സ്ഥിതി അങ്കുരകാൎയ്യക്ഷമമാകുന്നില്ല എന്നതാണ്. ജ്ഞാനി ദഗ്ദ്ധപടസംപ്രദായത്തിൽ വൎത്തിക്കുന്നു എന്നു പറയുന്നതു് അയാളുടെ മനോവൃത്തി ദഗ്ദ്ധബീജോപമമാണ്— കാൎയ്യക്ഷമമല്ല — എന്നതിനാലാകുന്നു. ആ നില വരണമെന്നത്രെ ഇതിന്റെ താല്പൎയ്യം. അതിസത്വസമൃദ്ധമൂൎത്തി=അതിശയേന സത്വഗുണം മൂൎത്തീഭവിച്ച (—ശിവൻ—നീലകണ്ഠൻ)].

“പെരുവെള്ളമതിൻ പെരുപ്പൊട്ടും
കരുണാപൂൎണ്ണതരംഗശീകരം;
തിരുനീറണിമൂൎത്തിതന്റെ ദൃക്-
തരുണാൎക്കൻ, കരധാരചെയ്ക മേ”. ൩.

[ശീകരം=ജലകണം. പരശിവന്റെ നേത്രമയസൂൎയ്യൻ പെരുവെള്ളച്ചാട്ടംപോലെ കരുണാമൃതം വൎഷിക്കണമെന്നൎത്ഥം. ‘ആദിത്യാജ്ജായതേ വൃഷ്ടിഃ’— ആദിത്യങ്കൽനിന്നു മഴയുണ്ടാകുന്നു— എന്ന പ്രമാണം ഈ അഭിപ്രായത്തിനു സാധകമാണ്. ‘ഗോഭിൎഗ്ഗാ ഇവ ഗോപതിഃ’— രശ്മിമാലി (സൂൎയ്യൻ) കിരണമാൎഗ്ഗമായി ജലത്തെ ഗ്രഹിക്കുന്നതുപോലെ— എന്ന പുരാണവചനത്താൽ വൃഷ്ടിക്കാധാരമായ ജലത്തിന്റെ ഗ്രസനം ആദിത്യങ്കൽ ആരോപിക്കപ്പെട്ടിരിക്കുന്നു].

“ശ്രുതി വസ്തുവികാരമൊക്കെ വാക്-
കൃതിയെന്നോതി വിടുന്നതോൎക്കിൽ;
പതി താൻ പശുപാശമാകെ നീ-
യതിനാൽ തന്മതിയേകയേ! ശിവാ!” ൪.

[ശ്രുതി=(പ്രകരണവശാൽ) ഉപനിഷത്ത്. കാൎയ്യകാരണന്യായവിചാരണയിൽ വസ്തുവികാരമെല്ലാം വാങ്മാത്രമെന്നും പരമാൎത്ഥത്തിൽ കാൎയ്യത്തിനു കാരണാനന്യത്വമാണുള്ളതെന്നും അരുണ നി

ശയം. ഈ നിലയിൽ പശു, പാശം മുതലായവ (കാരണമായ) പതിതന്നെയാണ്. പ്രമാണവും യുക്തിയും ഇപ്രകാരമാകയാൽ ആ അനുഭവാകൃതിതന്നെ അരുളണമെന്നാശയം. ആഗമാഭിപ്രായത്തിൽ ദ്വൈതം തോന്നുമെങ്കിലും ശ്രുതിക്കു വിരുദ്ധമായി അതിനു പ്രതിഷ്ഠ ദുർഘടമാകയാൽ അതിനെ ശ്രുതിയോടു സമരസപ്പെടുത്തിയാകുന്നു ഇവിടെ പ്രസ്താവിച്ചത്. 'യഥാ സൊമ്യൈകേന മൃൽപിണ്ഡേന സ ർവ്വം മൃൻമയം വിജ്ഞാതം സ്യാദ് വാചാരംഭണം വികാരോ നാമധേ യം മൃത്തികേത്യേവ സത്യം' എന്നാണു ശ്രുതിവാക്യം. ഹേ പ്രിയദ ർശന! കാര്യം കാരണാനന്യമെന്ന നിയമപ്രകാരം, കാരണഭൂതമായ ഒരു മൃൽപിണ്ഡത്തിൻെറ തത്വം ഗ്രഹിക്കുന്നതുകൊണ്ടു മൃദ്വികാരമാ യ ഘടാദിവസ്തുക്കളുടെ സ്വരൂപബോധം സിദ്ധമാകുന്നു; എന്തെ ന്നാൽ വാക്കിനെ ആശ്രയിച്ചു നിൽക്കുന്ന ആകാരം സത്യമല്ല; അ തു വെറും നാമമാത്രമാണ്. സത്യമായുള്ളതു മൃത്തികയൊന്നത്രെ എ ന്നു ശ്രുതിക്കർത്ഥമാകുന്നു].

"അതിദുശ്ഘടദുർവ്വിപാകസം-
ഗതിയിൽപെട്ടുഴലുന്നൊരെന്നെ നീ;
പ്രതിബോധ്യ നിജസ്വരൂപസൽ-
സ്ഥിതിയിൽതന്നെ നിറുത്തുകീശ്വരാ!" ൭.

[ദുർവിപാകത്തിന് കഷ്ടപ്പാട് എന്നു താൽപര്യാർത്ഥം. പ്രതി ബോധ്യ = ഉണർത്തി. ഈ മാതിരി പദ്യങ്ങളിൽ ബ്രഹ്മവിത്തിൻെറ സ്വരൂപാവസ്ഥാനത്തിനിണങ്ങാത്തപോലെ കാണുന്ന അഭ്യർത്ഥനം അദ്ധ്യാരോപപക്ഷനിക്ഷിപ്തമാകയാൽ മറവു ശങ്കയ്ക്കിടം കൊടുക്കുന്ന തല്ല].

"അരുളാകണമൈശ്വരം മഹ-
സ്സുരുകാര്യാനകതാരൊരിക്കലും;
ഒരുവേള പിഴക്കിലപ്പുറം-
പൊരുളോടങ്ങതു ചേർന്നിടേണമേ" ൮.

[ഐശ്വരമായ മഹസ്സ്=ഈശ്വരൻെറ തേജസ്സ്. ഇതിലെ ഭേ

മപ്രതീതി മിത്ഥ്യയാകുന്നു. മധുവിന്റെ മധുരിമ എന്നു പറഞ്ഞാൽ മധുവിൽനിന്നു മധുരിമ മിത്ഥ്യാപ്രതീതമാകുന്നതു നോക്കുക].

"സദസൽപദദ്ദൂരവർത്തിയാ-
യിദമാദിക്കു വഴിപ്പെടാത്തതായ്;
കദനക്കനലാകുമുത്തമ-
സ്സദയം മർദ്ദയ ഹേ മഹേശ്വരാ!" ൬.

[സദസൽപദദ്ദൂരവർത്തി = സത്തെന്നോ അസത്തെന്നോ പറവാൻ പാടില്ലാത്തതു്. സത്തെങ്കിൽ കാലത്രയാബാധ്യമായിരിക്കും. അസത്തെന്നുവരികിൽ ഒരിക്കലും പ്രതീതമാകയില്ലതാനും. ഇതു രണ്ടുമല്ലാതെ സദസത്തെന്ന ഒന്നിരിക്കാൻ തരവുമില്ല. അതുകൊണ്ടാൽ അവിദ്യാന്ധകാരത്തെ യുക്തിദൃഷ്ട്യാ അനിർവ്വചനീയമെന്നു പറയും. ഇതു്, ഇദമെന്നും (അദസ്) അതു് എന്നും ഉള്ള ചുട്ടറിവിനും വിഷയമാകുന്നില്ല. അങ്ങനെയുള്ള ഹൃദയാന്ധകാരത്തെ നിർദ്ദയം മർദ്ദിക്കണമെന്നു താൽപര്യം. അല്ലെങ്കിൽ (സദയം=) എന്റെ മേൽ ദയയോടുകൂടി അതിനെ നിർമ്മാർജ്ജിക്കണമെന്നുമാവാം].

"പ്രകൃതിക്കു വശപ്പെടാതെ ധീ-
യകൃതത്തിൽ പതിയേണമെങ്കിൽ മേ;
സുകൃതം കൃതമായ്മഹേശ്വരാ-
വികൃതാകാര! തുണയ്ക്കുതിന്നു നീ". ൭.

[പ്രകൃതിക്കു്=മായയ്ക്കു്, അല്ലെങ്കിൽ അന്തഃകരണമൂലമനാദ്യപ്രകൃതിക്ക്; അതായതു ചാപല്യത്തിനു്. ധീ=നിശ്ചയാത്മികയായ ബുദ്ധിവൃത്തി. അകൃതം=മോക്ഷം; 'നാസ്ത്യകൃതഃ കൃതേന' എന്ന ശ്രുതി നോക്കുക. സുകൃതം കൃതമായ്=സുകൃതഫലം അപ്പോൾ പര്യാപ്തമായി (എന്നു നിശ്ചയിക്കാം). അവികൃതാകാരൻ=അവികാരസ്വരൂപൻ].

"ക്ഷണഭംഗിനയത്തിലല്ല സൽ-
പ്രണയത്തിൻഗതിയോർത്തിടേണ്ടതു്;

തൃണമെ,ന്നതുനീക്കിയീശ! നിർ-
ഗ്ഗുണനാകിൽ സകലം സമഞ്ജസം”. ൯.

[ക്ഷണഭംഗിനയം=ബൌദ്ധസിദ്ധാന്തം. ആ നയത്തിൽ സർവ്വം ക്ഷണികമെന്നാണ വച്ചിരിക്കുന്നതു്. തൃണമെന്നുവച്ചു് (തൃണപ്രായം ഗണിച്ചു്) ആ പ്രണയത്തെ— പരപ്രേമത്തെ— തള്ളിക്കളഞ്ഞു നിർഗ്ഗുണാവസ്ഥനാകയാണെങ്കിൽ എല്ലാം നല്ലതുതന്നെ].

“രവിചന്ദ്രഹുതാശഭാസ്സുകൾ-
ക്കെവിടം നിർവിഷയൈകധാമമാം;
അവികല്പമതോടു ചേർന്നിരി-
പ്പവിടന്നിങ്ങരുളേണമീശ്വരാ!” ൧൦.

[ഹുതാശൻ=അഗ്നി. ഭാസ്സ്=തേജസ്സ്. നിർവിഷയം=അഗോചരം; പ്രകാശിപ്പിക്കാൻ വഹിയാത്തതെന്നു താൽപര്യം. അവികല്പം=സംശയംകൂടാതെ എന്നും പുനരാവൃത്തിയില്ലാതെ എന്നുമാകാം. ‘ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം നേമാ വിദ്യുതോ ഭാന്തി കുതോയമഗ്നിഃ’— ആ നിരതിശയബ്രഹ്മധാമത്തിൽ സൂര്യനോ ചന്ദ്രനോ നക്ഷത്രങ്ങളോ പ്രകാശകൃത്യം നിർവ്വഹിക്കുന്നില്ല; മിന്നൽപിണറുകളും അപ്രകാരംതന്നെ; അഗ്നിയുടെ കാര്യം അവിടെ പറയാൻതന്നെയില്ല— എന്നു ശ്രുതിയും ‘ന തദ്ഭാസയതേ സൂര്യോ ന ശശാംകോ ന പാവകഃ; യദ്ഗത്വാ ന നിവർത്തന്തേ തദ്ധാമ പരമം മമ’ എന്നു സ്മൃതിയും സിദ്ധാന്തിക്കുന്നതു നോക്കുക].

സമാപ്തം. ശുഭം. ശാന്തി.

---

## ശ്രീകൃഷ്ണബ്രഹ്മഗീതി.

(പരമാനന്ദനാഥകൃതി)

“മൂർത്താമൂർത്തപ്രകൃതിയൊ-
ടൊത്തതു പൊരുളെന്നതത്ഥവത്താക്കാൻ,

പാർത്താൽ സമ്യഗ്ദൃക്സുഖ-
വിത്താം തിരുമെയ്യെടുത്ത കൃഷ്ണ! തൊഴാം". ൧.

[‘ദ്വേ വാവ ബ്രഹ്മണോ രൂപേ മൂർത്തം ചൈവാമൂർത്തം ച’ എന്ന ശ്രുതിയെ അന്വർത്ഥമാക്കുന്നതിന്നായി തൽകാര്യക്ഷമമായ ശരീരം സ്വീകരിച്ചതാണെന്നു കല്പനം. പൊരുൾ— വസ്തു, മൂർത്താമൂർത്തപ്രകൃതിയോടൊത്ത (കൂടിയ)താണ്; സ്ഥൂലസൂക്ഷ്മാത്മകമായ പ്രകൃതിക്ക്-പ്രപഞ്ചത്തിന്-വിവർത്താധിഷ്ഠാനമായി വർത്തിക്കുന്നതാണ്; എന്നതർത്ഥവത്താക്കാൻ— പ്രപഞ്ചം പരമാത്മാവിങ്കൽ കല്പിതമാണെന്ന് ‘സ്ഥാലീപുലാകന്യായേന’(ഉദാഹരണൈകദേശത്താൽ) വ്യക്തമാക്കാൻ പ്രാതിഭാസികശരീരം എടുത്തതാകുന്നു. സകലനിഷ്കളപ്രകൃതിയോട് (സ്വഭാവത്തോട്) കൂടിയവനെന്നുള്ള ഈശ്വരസ്വരൂപവർണ്ണനത്തെ സാർത്ഥമാക്കാൻ ദേഹമെടുത്തു എന്നു സാധാരണാർത്ഥം. ‘പാർത്താൽ .... തിരുമെയ്"=നോക്കുന്നവരുടെ കണ്ണിന് അതിസുഖം കൊടുക്കുന്ന ശരീരം. സുകുമാരകളേവരമെന്നുഭാവം. സമ്യഗ്ദൃക്സുഖവിത്താം’ എന്ന വിശേഷണംകൊണ്ട് ഭഗവാന്റെ വിഗ്രഹം നീലവർണ്ണവിശിഷ്ടമെന്നു ധ്വനിക്കുന്നു. നീലവർണ്ണനിരീക്ഷണം നേത്രഹേതുകമെന്നുണ്ടല്ലോ. കൂടാതെ, പാർത്താൽ— വിചാരിച്ചാൽ, സമ്യഗ്ദൃക്സുഖവിത്താണ്— സമ്യഗ്ദർശനാനന്ദത്തിനു നിദാനഭൂതമാണ് അങ്ങേ ആകൃതി എന്നു മറ്റൊരർത്ഥം. അതായത്, അവിടുന്നു വാസ്തവത്തിൽ നിരുപാധികബ്രഹ്മസ്വരൂപനാണ്; ആകാശത്തിന്റെ നീലവർണ്ണം യഥാർത്ഥത്തിൽ ആരോപിതമായിരിക്കുംപോലെ അങ്ങേ നീല വിഗ്രഹവും പാഞ്ചഭൗതികമാകാതെ അദ്ധ്യാസമാത്രസത്താകമായിരിക്കുന്നു എന്നു സാരം. ആകാശം അജ്ഞദൃഷ്ടിക്കു മൂർത്തമായും അഭിജ്ഞദൃഷ്ടിക്ക് അമൂർത്തമായും ഇരിക്കുംപോലെ ഒരേവസ്തുതന്നെ പണ്ഡിതപാമരന്മാർക്കു പരാത്മപ്രപഞ്ചരൂപതയാ പ്രതിഭാനിക്കുന്നു. ഇങ്ങനെ മൂർത്താമൂർത്തഭാവത്തിനു സാമാനാധികരണ്യം നിർദ്ദോഷം സിദ്ധമായി. ഒരു വസ്തുവിനെ അറിയാത്തവന് അതിനെ സംബന്ധിച്ചു തമോഭാവനയാണുണ്ടാവുക. തമസ്സിന് ഔപചാരികമായിട്ടാണെങ്കിലും ‘നീലം തമശ്ചലതി...’ എന്ന അനുഭൂതിരീതിക്കു നീലവർണ്ണമാണല്ലോ കല്പിക്കപ്പെട്ടിരിക്കുന്നത്. ആ സ്ഥിതിക്ക് ആത്മസ്വരൂപാജ്ഞാനത്തിൽ (മൂർത്തിമത്

ഭാവനാദശയിൽ) നീലവൎണ്ണാരോപം സംഭാവ്യം തന്നെ. മുകളിൽ കാണുന്ന സാന്ദ്രനീലിമയെ ലക്ഷ്യമാക്കി ആകാശപ്രാപ്തിക്കു പ്രയത്നിക്കുന്ന ആൾ തന്റെ ഊൎദ്ധ്വഗതിയെത്തുടരുംതോറും ആ മരതകവൃത്താംശം ഉപൎയ്യുപരി ഉയൎന്നുമാറുന്നതുകാണാം. അപ്രകാരം ആത്മസ്വരൂപം സാകാരമെന്നു കരുതുന്ന അപ്രബുദ്ധന്മാൎക്ക് അതു ദുഷ്പ്രാപമാകുന്നു എന്ന അൎത്ഥത്തേയും നീലത്വാരോപം സംഗ്രഹിക്കുന്നു. അപ്പോൾ മൂൎത്തിസങ്കല്പം വ്യൎത്ഥമാകുമോ? ഇല്ല. ആകാശത്തെക്കുറിച്ച് അല്പമാത്രജ്ഞാനമോ ജ്ഞാനലബ്ധിക്കുപാത്രതയോ സിദ്ധിച്ചിട്ടില്ലാത്ത ഒരുവന്റെ സ്ഥൂലധിഷണയ്ക്ക് ആദ്യം ആകാശവസ്തുവിഷയകബോധം ഉണ്ടാക്കിക്കൊടുക്കുന്നതിൽ 'നീലത്തട്ട്' ഉപകാരകമത്രെ. ശാഖാചന്ദ്രന്യായേന അതിൽനിന്നു വാസ്തവാകാശബോധം ഉൽഭൂതമാകും. ഇതുപോലെ സാകാരസങ്കല്പം നിരാകാരതയിലേക്കു വഴികാട്ടും. ഇങ്ങനെ ഭഗവാന്റെ നീലവപുഃകല്പത്തിൽ ഒട്ടുവളരെ താത്വികാൎത്ഥങ്ങൾ അന്തൎഭവിച്ചിരിക്കുന്നു ]

"തൊഴുതാലെന്തൊരു ഫലമിഹ
പഴുതേ ഭേദഭ്രമം വളൎത്തുകയാം;
തൊഴുകൈ നിൎഭയഭാവം
തഴുവൊന്നാണെങ്കിലാരൊരാലംബം". വ.

[സഗുണേശ്വരസേവകൊണ്ടെന്താണു പ്രയോജനം? വെറുതേ ആശ്വാസജനകമെന്നു ഭ്രമിക്കുകയാണ്. ദേവതാപ്രസാദമിരുന്നാലും അനുഭാവ്യങ്ങളെല്ലാം വന്നു കൂട്ടുന്നാശയം. തൊഴുന്നതു—സേവ്യസേവകഭാവത്തിൽ വന്ദിക്കുന്നത്, ഭേദഭ്രമം—ഞാൻ വേറെ ഈശ്വരൻ വേറെ എന്ന വ്യത്യസ്തഭാവന തടിപ്പിക്കുന്ന വിഷയത്തിലേ ഉപയോഗപ്പെട്ടു എന്നു മറ്റൊരൎത്ഥം. 'തൊഴുകൈ..... നാണ്' = അഞ്ജലിബന്ധം, നിൎഭയഭാവത്തെ—അഭയാൎത്ഥത്തെ ദ്യോതിപ്പിക്കുന്ന മുദ്രയാണ്. സേവകനെ ആപത്തിൽനിന്നും ഉദ്ധരിക്കാൻ എപ്പോഴും ഒരു ബന്ധു (സേവ്യൻ) ഉണ്ടായിരിക്കുമെന്നു താൽപൎയ്യം. 'തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം', 'കൌന്തേയ! പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി', 'യാദൃശീ ഭാവനാ യസ്യ

സിദ്ധിർഭവതി താദൃശീ' ഇത്യാദികളും ടി. പക്ഷത്തിനു സാക്ഷ്യങ്ങളത്രെ. 'എങ്കിൽ, ആരൊരാലംബം'—ഇതു വാസ്തവമെങ്കിൽ എനിക്കാരാണ് ഒരാശ്രയം? ആരുമില്ല! എന്റെ കഷ്ടപ്രാരബ്ധത്തിന് ഒരു നീക്കുപോക്കും കാണായ്കയാൽ എന്നിൽ സദ്ഗുരുണമ്ശ്വരകരുണ പ്രസരിക്കുന്നില്ലെന്നു കാകുക്തി. താല്പര്യാർത്ഥം:— തൊഴുകൈ—അഞ്ജലിബന്ധം—നിർഭയഭാവത്തെ, ഭയരഹിതവസ്തുസ്ഥിതിയെ സൂചിപ്പിക്കുന്നതാണ്. 'ദ്വിതീയാദ്വൈ ഭയം ഭവതി' എന്ന ശ്രുതിപ്രകാരം രണ്ടെന്നുള്ളനിലയാണല്ലൊ ഭയഹേതു. എന്നാൽ തൊഴുമ്പോൾ, ദ്വൈതഭാവത്തെഭജിച്ചിരുന്ന കരസംപുടങ്ങളെ ഒന്നായിച്ചേർത്തു" വസ്തുസ്ഥിതി അദ്വൈതരൂപമാണ്—നിർഭീകമാണ്—എന്നു കാണിക്കുന്നു. ഇതാണു വന്ദിക്കുമ്പോൾ കൈത്തലങ്ങൾചേർത്തു പിടിച്ചുകാണിക്കുന്നതിന്റെ ആന്തരം. ഒരു ദേവനെയൊ, മനുഷ്യനെയൊ അഭിവാദനം ചെയ്യുമ്പോൾ, ഭേദം വാസ്തവമല്ല; നാം ഒരേ അഭിന്നവസ്തുവാണ് എന്നുള്ള യാഥാർത്ഥ്യത്തെ അഭിവ്യഞ്ജിപ്പിക്കാനാണ് അഞ്ജലി മുദ്രലക്ഷ്യമാക്കി കാണിക്കുന്നത്. ഇങ്ങനെ തൊഴുകൈ അദ്വൈതവസ്തുസ്ഥിതിയെ കാണിക്കുന്നതെന്നു സിദ്ധമായി. എങ്കിൽ, അപ്രകാരമാകുന്നപക്ഷം രണ്ടററ ആ നിലയിൽ ആരാണാശ്രയം? അപ്പോഴും ആരുമില്ല. നിരാലംബാവസ്ഥ മനുഷ്യമനസ്സിനു വിചാരസഹമല്ലായ്കയാൽ ആ അഭയസ്ഥാനത്തും അവൻ ഭയപ്പെടുന്നു. 'അസ്പർശയോഗോ വൈ നാമ ദുഃസ്പർശഃ സർവ്വയോഗിഭിഃ; യോഗിനോ ബിഭ്യതി ഹ്യസ്മാദഭയേ ഭയദർശിനഃ' എന്ന് ആചാര്യന്മാർ പറയുന്നതു നോക്കുക.]

"ആലംബനമർത്ഥിക്കുകി-
ലാലംബാഭാവപദവിയാന്നിട്ടമോ?
പാലംഭോനിധിതന്നുടെ
ക്രൂലം പൂർവ്വാഭിഗാമിയെന്നോണം" ൨.

[പടിഞ്ഞാറൊരുസരളം ലാക്കാക്കിക്കൊണ്ടു കിഴക്കോട്ടുയാത്ര ചെയ്യുന്നവന് ഉദ്ദിഷ്ടദേശപ്രാപ്തികൂ വിഘാതംനേരിടുംപോലെ സഗുണോപാസ്തിശീലനം നിർഗ്ഗുണബ്രഹ്മപ്രാപ്തിരൂപമായ മോക്ഷത്തി

ന ബാധകമല്ലേ എന്നതിശങ്ക. ഉത്തരാദ്ധമായ ദൃഷ്ടാന്തത്തിന്റെ യോഗ്യതകൊണ്ട്, ആലംബാവസ്ഥയിൽനിന്നു നിഷ്ക്രമാരംഭിക്കുന്നവൻ ക്രമേണ നിരാലംബപദവിയിലെത്തുമെന്നുകൂടി അത്ഥം കിട്ടും. എങ്ങിനെയെന്നാൽ പ്രതീചീനലക്ഷ്യത്തെ ഉദ്ദേശിച്ചുകിഴക്കോട്ടുപോയാലും, ഭൂപ്രകൃതികൊണ്ട്, കുറെനാം മുടങ്ങാതെ യാത്രചെയ്യുന്നപക്ഷം നിശ്ചിതദേശം പ്രാപിക്കാൻകഴിയുമെന്നാണല്ലൊ സാധുതരാഭിപ്രായം. അതുകൊണ്ട് വിളംബം കുറെ ഉണ്ടാകാമെങ്കിലും സാകാരോപാസന നിരാകാരതത്വാപ്തിക്കു സാധകമല്ലാതെ ബാധകമാകയില്ല എന്ന പ്രബലസിദ്ധാന്തത്തേയും ഈ പദ്യം ശരീകരിക്കുന്നു.

ഇവിടെ, ബ്രഹ്മമതാനുയായികൾ, കാരാടപ്രമുഖന്മാർ മുതലായ ചില പുത്തൻകൂറരുകാർ പ്രതികൂലിക്കുന്നു നിരാകാരവസ്തുവിനെ സാകാരമെന്നു ഭാവിക്കുന്നതു തെററ്; സർവ്വവ്യാപിയെ ഏകത്ര ഉപാസിക്കുന്നത് പരമാബദ്ധം; നിരൂപബ്രഹ്മപ്രാപ്തി രൂപധ്യാനംകൊണ്ടു സാധ്യമല്ല; ഇത്യാദികളാണ് അവരുടെ വാദമുഖങ്ങൾ. ഈ വക പൂവ്വപക്ഷങ്ങൾ തത്വബുദ്ധിഹീനന്മാരായ നൂതനവിവേകികൾക്കു തോന്നാവുന്നവയാണ്. ഇതിൽ യുക്തിയുണ്ടെന്ന്, ഇവരുടെ വലത്തു നില്ക്കുന്നതിന്നു യോഗ്യത സിദ്ധിച്ചിട്ടുള്ളവർ ഭ്രമിക്കയും ചെയ്യും. അതിരിക്കട്ടെ. മേൽപറഞ്ഞ ദുഷ്ടവാദങ്ങളെക്കുറിച്ചു നോക്കാം.

നിരാകാരവസ്തു സാകാരമാണെന്നുള്ള സംകല്പമല്ല, ഭജനവേളയിൽ ഒരു പ്രതീകോപാസകനുണ്ടാകുന്നത്. പിന്നയൊ, ഈശ്വരബുദ്ധിയുടെ അനുസ്യൂതമായ പ്രവാഹമാണ്. ദീപാരാധനയ്ക്കായി ഒരു ക്ഷേത്രം അടച്ചുതുറക്കുമ്പോൾ ബിംബംകണ്ടു തൊഴുതുനില്ക്കുന്നവർ, ഇതൊരു നല്ലകല്ലാണ്; നമ്മുടെ അമ്മിക്കുഴവിപോലെ ഇരിക്കുന്നു; ഈശ്വരൻ ഇപ്രകാരംതന്നെയിരിക്കും, എന്നൊന്നും വിചാരിക്കുന്നില്ല. നേരെമറിച്ച് അവരുടെ മനസ്സ് പരിതസ്ഥിതങ്ങളെപ്പോലും വിസ്മരിച്ച് ഈശ്വരഭക്തിപ്രവണമായി തീരുന്നു. സവ്വേശ്വരാ! സവ്വവ്യാപകാ! ഇത്യാദി അന്തരകിമസ്മരണങ്ങളായ ശബ്ദങ്ങൾ അവരുടെ ഹൃദയഗുഹകളിൽനിന്ന് അറിയാതെ പൊങ്ങി രസനാഗ്രത്തിൽ പ്രതിദ്ധ്വനിക്കൊള്ളുന്നു. ഇതുകൊണ്ട് ശിലാദിരൂപമായ സംകുചിതവൃത്തി അവരുടെ മനസ്സിനെ തീണ്ടിയിട്ടുപോലുമില്ലെന്നു നിശ്ചയിക്കാം. 'അപരോക്ഷ ശിലാബുദ്ധിന്നപരോക്ഷേശതാം

ന്ദേത്" എന്നു പറഞ്ഞിട്ടുള്ളതിന്റെ താൽപര്യമിതാണ്. അപ്പോൾ സാകാരോപാസനകൊണ്ടെന്തു ദോഷം? സാധനം ഏതുതന്നെ അവലംബിച്ചാലും സാദ്ധ്യത്തിൽ ഫലവൈപരീത്യമില്ലെങ്കിൽ ഹാനിയുണ്ടോ? ഇനി, സാകാരമെന്നും നിരാകാരമെന്നും രണ്ടായി വ്യവഹരിക്കുന്നതു് വ്യക്തിഗതമായ വ്യത്യാസത്തെ ആസ്പദമാക്കിയാണെന്നും ജാത്യാ വസ്തുഭേദമില്ലെന്നും വ്യവസ്ഥാപിക്കുന്ന (Science) ശാസ്ത്രസിദ്ധാന്തത്തെ നോക്കുമ്പോഴും സാകാരോപാസനത്യാജ്യകോടിയിൽ പെട്ടുപോകുന്നില്ല. എങ്ങും നിറഞ്ഞ ഒന്നിനെ ഏകദേശത്തിൽ ഉപാസിക്കുന്നതു് അസംബന്ധമെന്നാണു രണ്ടാമത്തെ ആക്ഷേപം. എങ്ങും നിറഞ്ഞതാണെങ്കിൽ ആ ഏകദേശത്തിലും അതുണ്ടായിരിക്കുമല്ലോ. പിന്നെ എന്തുകൊണ്ടു് അവിടെ ധ്യാനിച്ചുകൂടാ? തന്നെയുമല്ല, സർവവ്യാപകത്വം പരിച്ഛിന്നമായ മനസ്സുകൊണ്ടു് എങ്ങനെ വിധാരണം ചെയ്യാൻകഴിയും? മനസ്സും സർവവ്യാപകമാണെന്നു വാദിച്ചാൽ, ശൂന്യഭാവവ്യാഖ്യാനം നേരിടുന്നതിനു പുറമെ, അങ്ങനെയുള്ള മനസ്സിനു് സർവവ്യാപകത്വഭാവനകൊണ്ടെന്തു വിശേഷം സിദ്ധിക്കേണ്ടതുണ്ടെന്നു് ഒരു ചോദ്യവും ശേഷിക്കും. ഇങ്ങനെ നിരൂപിക്കുമ്പോൾ സർവഗതഭാവം ധ്യേയമാക്കുന്നതു്, ഏതുവഴിക്കും ദുഷ്ടമെന്നു കാണാം. ഈ നിലയിൽ — സാമാന്യസത്ത മനസ്സിനു വിഷയീഭവിക്കാത്ത അവസ്ഥയിൽ — വിശേഷത്തെ ആശ്രയിച്ചു ക്രമേണ ഉപരിഭൂമികയിലേക്കു കടക്കുന്നതാണു പ്രായോഗികനയം. 'വിശേഷേണ ഗൃഹ്യത ഇതി വിഗ്രഹഃ' എന്ന നിരുക്തിപ്രകാരം വിശേഷസ്വരൂപാവലംബം വിഗ്രഹാരാധനമായിത്തീരുന്നു. അഗ്നി ഒരു വ്യാപകവസ്തുവാണെന്നിരുന്നാലും ആ നിലയിൽ അതിനെ അറിവാൻ, വിഷമമുണ്ട്. ഒരു കൽക്കഷണം കാണുമ്പോൾ അതിൽ അഗ്നിയുണ്ടെന്നനുമിക്കാൻ, ആദ്യം, നാം പ്രാപ്തന്മാരാകുന്നില്ല. എന്നാൽ രണ്ടു കല്ലുകൾ കൂട്ടിമുട്ടുമ്പോൾ അവിടെ ചൂടു്, പ്രകാശം ഇവ പ്രത്യക്ഷമാകുന്നു. അപ്പോൾ നമുക്കു് അഗ്നിയുടെ സ്വരൂപജ്ഞാനം ലഭിക്കുന്നു. ഈ ജ്ഞാനം മൂലം സ്ഥലാന്തരത്തിൽ അതിന്റെ വ്യാപ്തിയെ അനുമിക്കാനും നാം ശക്തന്മാരായിത്തീരുന്നു. ഈ വ്യാപ്തി

ജ്ഞാനം എവിടെ നിന്നുണ്ടായി? രണ്ടുഖണ്ഡപദാർത്ഥങ്ങളെ ആശ്രയിച്ചുണ്ടായ പ്രവൃത്തിയുടെ ഫലത്തിൽനിന്നും. അഗ്നി ഒരു വ്യാപകവസ്തു ആണെന്ന് ആരോ പറഞ്ഞുകേട്ടതു പിടിച്ചുകൊണ്ട്, വ്യാപകവസ്തുജ്ഞാനം ഖണ്ഡപദാർത്ഥത്തിൽനിന്നും ഉണ്ടാകുന്നതല്ലെന്നൊക്കെ യുക്തിപുലമ്പിനടന്നാൽ എങ്ങനെ അതിനെ അറിയും? സർവ്വവ്യാപകനെ സാക്ഷാൽകരിക്കാൻ ഏകദേശത്തിൽ മനസ്സുനിവൃത്തിച്ചാൽ പോര, എന്നു പറയുന്നതും ഇതുപോലെ ആകുന്നു. രണ്ടു ഘനപദാർത്ഥങ്ങൾ തമ്മിൽ ഉരുമ്മുമ്പോൾ സ്ഫുലിംഗങ്ങൾ പുറപ്പെടുന്നമാതിരി, ഒരു വസ്തുവിൽ മനസ്സിനെ സംകല്പപൂർവം തടഞ്ഞുനിറുത്തി ധ്യാനാദികൾ ചെയ്താൽ അവിടെ ആത്മപ്രകാശം വ്യക്തീഭവിക്കും. ധ്യേയവസ്തു ആന്തരമോ ബാഹ്യമോ രണ്ടുമാകാം. ഇതിലും പിടിവാദമുള്ളവരുണ്ട്. ആന്തരവിഗ്രഹം പൂജ്യമെന്നും ഇതരം ത്യാജ്യമെന്നും ചിലർ (ശിവയോഗിപ്രഭൃതികൾ) മുരട്ടുപിടി പിടിക്കുന്നു. ഇവരുടെ വാദസാരം മനസ്സിലാകുന്നില്ല. ധ്യേയവസ്തു ഒന്നു വേണമെന്നു വിധിയേർപ്പെട്ടപ്പോൾതന്നെ അതു ധ്യാതാവിൽനിന്നു ഭിന്നമെന്നു വന്നുപോയി. പിന്നെ അതു ബാഹ്യമായാലെന്ത് ആന്തരമായാലെന്ത്? ഒരു വിശേഷവുമില്ല. "യഥാഭിമതധ്യാനാദ്വാ" എന്നു പതഞ്ജലി നിരങ്കുശം ധ്യാനനിർദ്ദേശം ചെയ്തിരിക്കുന്നതുകൊണ്ടും ടി. വാദത്തിനു സ്ഥാനംകിട്ടുന്നില്ല. പോരെങ്കിൽ അതേസൂത്രത്തിനു 'വൃത്തി' ചെയ്യുമ്പോൾ, വിശദമായി, ശ്രീഭോജദേവൻ ഇപ്രകാരം പറയുന്നു: '.....ബാഹ്യേ ചന്ദ്രാദൌ വാഭ്യന്തരേ നാഡീചക്രാദൌ വാ ഭാവ്യമാനേ ചേതഃ സ്ഥിരീഭവതി'—വെളിയിലുള്ള ചന്ദ്രാദിപദാർത്ഥങ്ങളേയോ ആന്തരമായ ഷഡാധാരം തുടങ്ങിയ സ്ഥാനങ്ങളേയോ ധ്യാനിച്ചാൽ മനസ്സേകാഗ്രമാകും. ഇനി, സ്വാമിവിവേകാനന്ദൻ ഇതിനെക്കുറിച്ചു പറഞ്ഞിരിക്കുന്നതു നോക്കുക:— 'It does not make much difference whether these images are inside or outside the mind'—ഈ പ്രതീകങ്ങൾ ആന്തരമായാലും ബാഹ്യമായാലും രണ്ടും ഒന്നുപോലെതന്നെ; വലിയവ്യത്യാസമൊന്നുമില്ല. രൂപധ്യാനത്താൽ അരൂപഭാവം പ്രാപിക്കപ്പെടുകയില്ല എന്നുള്ളതാണു മൂന്നാമത്തെ മുഷ്ടിവാദം. ഇതിനു സമാധാനം മേൽ

വിവരിച്ച ഭാഗങ്ങളിൽനിന്നു ലഭിക്കുമെങ്കിലും ചിലതുകൂടിപ്പറയുന്നു. ആദ്യം ചാടിപ്പിടിച്ച് നടത്തശീലിച്ചു തുടങ്ങിയാൽ പിന്നെ ഒരിക്കലും നിരവലംബമായി നടക്കാൻ സാധിക്കയില്ലെന്നു പറയുംപോലെ മാത്രമേ ഈ വാദത്തെ കണക്കാക്കേണ്ടതുള്ളൂ. ഇവർ പറയും പ്രകാരമായാൽ, സാകാരനായി— സ്ഥൂലദേഹവാനായി —ജനിക്കുന്നതും നിരാകാരത്വപ്രാപ്തിക്കു ബാധകമെന്നുവരും. മൂർത്തിസ്വീകരണം എങ്ങനെ അമൂർത്തഭാവാപത്തിക്കു സാധനമാകും? നേരെ വിരോധമല്ലേ? അപ്പോൾ, മനുഷ്യജന്മലാഭം മുക്തിഹേതുകമെന്നുള്ള സിദ്ധാന്തവും പൊളിഞ്ഞു കൂടാതെ, ധ്യാതൃധ്യാനധ്യേയാത്മകമായ നാനാത്വത്തെ ആശ്രയിച്ച് എങ്ങനെ ഏകത്വം— കൈവല്യം—ഇവർ കൈക്കലാക്കും? ഇതു സാധിക്കുന്നപക്ഷം എന്തുകൊണ്ടു സാകാരോപാസകന് നിരാകാരാത്മഭാവമടഞ്ഞുകൂടാ? നാനാരൂപങ്ങളിൽ— വിഷയങ്ങളിൽ — ഓടിത്തിരിഞ്ഞുകൊണ്ടിരിക്കുന്ന മനസ്സിനെ ആദ്യം ഈശ്വരപ്രതീകമായ ഏകരൂപത്തിൽ തടഞ്ഞുനിറുത്തി അതിന്റെ സഞ്ചാരപരിധിനിയമനം ചെയ്യുന്നു. എന്നിട്ട്, ക്രമേണ അതിനെ വിട്ട് മനസ്സ് അരൂപാവസ്ഥയെ പ്രാപിക്കുന്നു. ഒടുവിൽ ആത്മതാദാത്മ്യമടയുന്നു. ഇതാണു പ്രായോഗികമായ രീതി. "തച്ചത്യക്ത്വാമദാരോഹോ ന കിഞ്ചിദപി ചിന്തയേത്", "താമപ്യഥ പരിത്യജ്യ മനോബുദ്ധി സമന്വിതാം; ശേഷസ്ഥിരസമാധാനോ മയി ത്വം ഭവ..." ഇത്യാദിഘട്ടങ്ങളിൽ സ്ഥൂലത്തിൽനിന്നു സൂക്ഷ്മത്തിലേക്കുള്ള ക്രമഗതിയെ സമാധാനസമേതമുപദേശിച്ചിരിക്കുന്നതു നോക്കുക! നോക്കീട്ട് ആ വഴിയെ അനുഗമിക്കുക! അല്ലാതെ എടുത്തു ചാടിയാൽ കാലൊടിഞ്ഞു കിടപ്പിലായിപ്പോകും. ഇതിനു വിപരീതമായി, സാകാരോപാസനയെ നിഷേധിക്കുന്ന പ്രമാണങ്ങൾ കാണുന്നതോ എന്നാണെങ്കിൽ, വിധി അധികാരിവിഷയകമായേപ്പെട്ടതും നിഷേധം ഉത്തരഭൂമിപ്രവേശപ്രോത്സാഹകവും ആണെന്നു ധരിക്കണം. അതുകൊണ്ടു ശാസ്ത്രസമ്പ്രദായാനഭിജ്ഞന്മാർ വല്ലതും എഴുതിപ്പിടിപ്പിച്ചിരിക്കുന്നതുകണ്ട് പ്രത്യത്യന്തഗുണമായ സാകാരോപാസനാവിഷയത്തിൽ ആരും കഷായിതചിത്തവൃത്തികളായി പതിക്കരുതെന്നു ചുരുക്കുന്നു].

“പലതും പക്ഷാന്തരകല-
ബലഹൃതധൃതിയീവിധം ഭ്രമിക്കുന്നു;
നിലയില്ലാതെ ചലിച്ചിട്ടു-
മലയാഴിയിലാണ്ട ശഷ്പഖണ്ഡംപോൽ”. ൪

[‘പക്ഷാന്തര.......ധൃതി’ = അഭിപ്രായനാനാത്വത്തിന്റെ ശക്തിയാൽ അധരിതധൈര്യനായിത്തീൎന്നവൻ. വിധിനിഷേധവാക്യങ്ങളിൽ പ്രയോഗിച്ചിരിക്കുന്ന അൎത്ഥവാദസംപ്രദായത്തെ ഗുരുമുഖത്തുനിന്നും ഗ്രഹിച്ചു സമാഹിതമതികളാകാത്തവർ ഉപാസനാവിഷയകമായും മററും വിഭ്രാന്തബുദ്ധിവൃത്തികളാകുമെന്ന അൎത്ഥം ഇവിടെ അനുസന്ധേയമാകുന്നു].

“വിഷവിഷയാശാവികൃതികൾ
വിഷഹിക്കാഞ്ഞെത്തുവഴികൾ ഗതിതിരവാൻ;
വിഷമമതാന്ധം തമസാ
കഷണിക്കു,ന്നില്ലസൌഖ്യമെങ്ങുമിഹ”. ൫

[വിഷതുല്യം(ഭോക്താവിനു പ്രാണഹാനിഹേതുകം)ആയ പ്രപഞ്ചവിഷയത്തിലുള്ള അഭിനിവേശം ദുരന്തദുഃഖദമെന്നുകണ്ടു് ആ വഴി വിട്ടു്, ഏതുവഴിക്ക്—പാരലൌകികപദ്ധതിയെ ആശ്രയിച്ചു പരഗതിതേടുന്നവൻ, അന്യോന്യവിരുദ്ധ(മായ) മതങ്ങളാകുന്ന കൂരിരുട്ടുകൊണ്ടു മാൎഗ്ഗഭ്രമം പ്രാപിച്ചുഴലുന്നു. പ്രപഞ്ചത്തിൽ ഏതുവഴിക്കും സുഖം കിട്ടുകില്ലെന്നു പരിദേവനം. തീവ്രവൈരാഗ്യത്തോടെ നിഷ്കാമവഴിക്കു മോക്ഷമാരായുന്നവനു കുമതദ്ധ്വാന്തം നേത്രാച്ഛാദകമാകുന്നില്ല. അവനെവിടെയും സുഖംതന്നെ. ഏതുമതവും യഥാവകാശം യോഗ്യമെന്നറിഞ്ഞു് ആനന്ദിക്കുന്നു എന്ന അൎത്ഥവും ടി. പദ്യത്തിൽ അന്തൎഭവിച്ചിരിക്കുന്നു].

"ഏവം സംസൃതി സങ്കട-
ദാവഹുതാശാഹുതികൾ ദേഹികളെ;
കേവലമുപയോഗിപ്പതു
താവകമോദപ്രരോഹഹേതുകമോ?" ൩.

[പ്രപഞ്ചം മുഴുവനും ഇങ്ങനെ 'ഉഭയതഃ പാശാ രജ്ജുഃ'— ഇരുപാട്ടും കുരുക്ക്— എന്നു നൈയായികവൈദാന്തികാചാര്യന്മാർ പറയുന്ന മാതിരി സർവ്വത്ര ദുഃഖമയമായിരുന്നിരിക്കെ ജീവികളെ അതിലിട്ടു വലയ്ക്കുന്നതെന്തിന്? ഈ പ്രവൃത്തി അങ്ങേക്കു രസകരമാണോ എന്നു ചോദ്യം. ന്യായമായ കാരണത്തോടുകൂടാതെ 'ദൈവം' സൃഷ്ടിക്കയും കൊല്ലുന്നതായിപ്പറയുന്ന ചിലരുടെ നവ്യമതങ്ങളെ ലക്ഷീകരിച്ചാണ് 'കേവല'മുപയോഗിപ്പതെന്നു പ്രയോഗിച്ചിരിക്കുന്നതു്. ജീവപക്ഷത്തിൽ ഒരു ഹേതുവുമില്ലാതെ ബലാൽ പിടിച്ചു ദുഃഖഭൂയിഷ്ഠമായ സംസാരത്തിൽ തള്ളുന്നതു് അവരുടെ ദൈവത്തിന് ഒരു നേരംപോക്കായിരിക്കുമോ എന്നു ശങ്കിച്ചാകുന്നു 'മോദപ്രരോഹഹേതുകമോ' എന്നുമാത്രം പ്രശ്നം സമാപിപ്പിച്ചതു്].

പൂർവ്വപദ്യത്തിൽ പ്രതിപാദിച്ചപ്രകാരം ഈശ്വരങ്കൽ സ്വേച്ഛാപ്രഭുത്വം ആരോപിക്കുന്നതു് അന്യായമെന്നുകണ്ടു ചിലർ ജന്മാദി ദുഃഖഹേതു മനസ്സെന്നു ശങ്കിക്കുന്നു; "മനസി ജിതേ" സർവ്വസാമ്രാജ്യസിദ്ധിഃ, എന്നുപോലെ ഏതോ ഒക്കെ വച്ചുകൊണ്ടു മുഴക്കുകയും നിലവിളിക്കയും ചെയ്തുകാണുന്നു. ആ കൂട്ടരുടെ സിദ്ധാന്തവും അപസിദ്ധാന്തമെന്നു വിശിഷ്യ സമർത്ഥിക്കുന്നു:—

"നാലാനനമാനോന്നം
മേലാവങ്ങെന്നു മറകൾ മുറയിടവെ;
മാലാരിലുമാരോപി-
ച്ചാലാവില്ലഖിലകാരണം നീ താൻ". ൪.

[നാലാനനമാനോൻ— മനസ്സ് ബുദ്ധി ചിത്തം അഹംകാരം

ഇങ്ങനെ ചതുർമ്മുഖമായ വൃത്തിപ്രവാഹത്തോടുകൂടിയ മാനസപദാർത്ഥം അഥവാ അന്തഃകരണം എന്നർത്ഥം. അതിന്നും മേലാവാണെങ്ങ്. 'ദൃശ്യാ ധീവൃത്തയഃ സാക്ഷീ ദൃഗേവ ന തു ദൃശ്യതേ'— എന്റെ മനസ്സ് സ്വസ്ഥമായിരിക്കുന്നു; ചലിക്കുന്നു; എനിക്കു വിചാരശക്തിയില്ല; എന്നിപ്രകാരം അനുഭവമുള്ളതുകൊണ്ടു മനസ്സ് ദൃശ്യകോടിയിൽ ഉൾപ്പെട്ടതത്രെ. അതിനപ്പുറം അതിനേയും പ്രകാശിപ്പിച്ചുകൊണ്ടു നിൽക്കുന്ന ദൃക്ക് ഒന്നുണ്ടെന്നും ഈ അനുഭവത്തിൽ നിന്നനുമിക്കാം. അങ്ങനെ ആകുമ്പോൾ എല്ലാം മനസ്സിന്റെ ദോഷത്താൽ സംഭവിക്കുന്നു എന്നു പറയുന്ന കേവലമനഃപ്രധാനവാദികളുടെ പക്ഷം ഉച്ഛൃംഖലമായിപ്പോകുന്നു. അതുകൊണ്ടു സർവ്വാധാരഭൂതനായ നീതന്നെ ദുഃഖത്തിന്റെയും പ്രഭവസ്ഥാനം എന്നു സാരം. ചതുർമ്മുഖപ്രേരണാവിന്നു കാരണം വിഷ്ണുവാണെന്നുള്ളതു പുരാണപ്രസിദ്ധമാകയാൽ എല്ലാവിധത്തിലും ഉത്തരവാദിത്വം നിന്നെസ്സംബന്ധിക്കുന്നു എന്ന അർത്ഥം സ്പഷ്ടം].

ഇനി മൂന്നു ശ്ലോകങ്ങൾകൊണ്ടു കർമ്മപ്രാമാണ്യവാദത്തെ വിമർശിക്കുന്നു:—

"തന്നുടെ കർമ്മാനുസൃതം
വന്നുഭവിക്കും സമസ്തമെന്നാകിൽ;
നന്നു! 'പരാത് തച്ഛ്രു'തിശബ്ദാൽ
തീർന്നു 'ഗളേപാദുകേ'വ തവ വാദം". ൨൰.

[തത്തൽകർമ്മാനുസാരം ഫലം കൊടുക്കുന്നു എന്നല്ലാതെ ഉദാസീനനായ ഈശ്വരൻ വിശിഷ്യ ഒന്നും പ്രവർത്തിക്കുന്നില്ല; എന്നു പറകയാണെങ്കിൽ "പരാത്തു തച്ഛ്രുതേഃ" എന്ന സൂത്രംകൊണ്ടു നീ പ്രേരകനാണെന്നു വരുന്നു. കർത്തൃത്വത്തെക്കാൾ ഗൌരവം കാരയിതൃത്വത്തിനാകയാൽ അങ്ങയുടെ ഈ വാദം 'ഗളേ പാദുകാ'ന്യായേന പര്യവസാനിക്കുന്നു എന്ന് ഉത്തരാർദ്ധസങ്കലിതാർത്ഥം].

"വഴിയേ വാസനയതുപോൽ
വഴികാട്ടീടുന്നിതെന്ന പക്ഷത്തിൽ;
വഴിയേപോയ വഴക്കിൽ
പഴിയേല്ക്കാൻ വന്നുചാടിയെന്തിന്നു നീ". ൻ.

[ജീവവാസനാനുരൂപം പ്രേരണചെയ്യുന്നുതേ ഉള്ളൂ; അതിനാൽ ഈശ്വരനിൽ ദോഷാരോപം ചെയ്യുരുതു; എന്നുള്ള പക്ഷവും 'പ്രയോജനാഭാവാത്' ഇത്യാദി ന്യായത്താൽ വാദഗ്രസ്തമായിത്തീരുമെന്നാശയം].

''ലോകവദി'തിസൂത്രത്താ
ലാകരുതൊഴിവാനതും കരുക്കത്രെ;
ഏകക്രീഡനമപരനു
ശോകകഥയെങ്കിലായതുത്തമമോ?''. ൧൦.

['ലോകവത്തു ലീലാകൈവല്യം' എന്ന സൂത്രത്തെ പ്രമാണമാക്കി, ലീലാർത്ഥം ജീവപ്രേരണാദിരൂപപ്രപഞ്ചവ്യാപാരത്തിൽ പ്രവൃത്തിക്കുന്നു എന്നു (സൂത്രം) കൌശലം പറഞ്ഞൊഴിയാൻ— നിർദ്ദോഷിയാവാൻ— നിനക്കു സാദ്ധ്യമല്ല; എന്നുമാത്രമല്ല, ആ സൂത്രം (ചരടു്) അങ്ങേക്കു കരു (കുടു)ക്കായും തീരുന്നു; നിന്നെബ്ബന്ധിക്കുമെന്നു പ്രതിജ്ഞ. അങ്ങെക്രീഡനം പരപീഡനരൂപമായി പരിണമിക്കയാലെന്നു ഹേതു. ഒരുവൻെറ ലീല ഇതരനുപദ്രവകരമാണെങ്കിൽ അതു സ്വീകാരയോഗ്യമെന്നു വരുമൊ? (വരില്ല); എന്നുദാഹരണം. ലോകസൃഷ്ട്യാദിരൂപമായ അങ്ങയുടെ കളി ജീവികൾക്കു ദുഃഖഹേതുകമെന്നാശയം].

പൂർവ്വശ്ലോകത്തിലെ 'അപര'ശബ്ദപ്രയോഗത്തെ പിടിച്ചു് അംശപരിണാമവാദത്താൽ അതിനെ ഖണ്ഡിക്കുന്നു:—

"തവ പരിണാമജമഥവാ
ഭവദംശം സതപജാതമാനിലയിൽ;

ഭവപരിതാപ‘പരാദി’-
ക്കവസരമെങ്ങന്യനാരതിന്നെങ്കിൽ”. ൧൧.

[ജീവരാശികൾ ഈശ്വരപരിണാമമാണെന്നു ഭാസ്കരപ്രഭൃതികളും, അംശഭൂതമെന്നു രാമാനുജാദികളും വ്യവസ്ഥാപിക്കുന്ന അഭിപ്രായാന്തരങ്ങളെ ഈ ശ്ലോകം സംഗ്രഹിക്കുന്നു. ഈ രണ്ടുസ്ഥിതിയിലും സംസാരദുഃഖത്തെക്കുറിച്ചു പരാദിയുണ്ടാവാൻ സംഗതിയില്ല. അന്യസത്തസിദ്ധിക്കായ്കയാലെന്നു ഹേതു].

കർമ്മപ്രാധാന്യവാദത്തിന്റെ അസാംഗത്യത്തെ ആച്ഛാദനം ചെയ്യാനായി അംഗീകരിച്ച അംശപരിണാമവാദങ്ങളും ചതുരശ്രമല്ലെന്ന് അടുത്തപദ്യം സമർത്ഥിക്കുന്നു:—

“ഫേരി,“ല്ലവികാരി”ത്വാൽ
പരിണാമം നിന്നി, ‘ലംശകല്പനവും;
പരിപൂർണ്ണനിലാഭാസം’
പരിശേഷിപ്പതു ചിദേകരസഭാവം”. ൧൨.

[‘അവികാര്യോയമുച്യതെ’, ‘സർവ്വഗതഃ സ്ഥാണുരചലോയം സനാതനഃ’ ഇത്യാദി പ്രമാണങ്ങളാൽ ടി. വാദത്തിനടിസ്ഥാനമില്ല. പരിണാമം ഒരു വികാരമാകകൊണ്ട് അവികാരിക്ക് അതു സംഭവിക്കാൻ ന്യായമില്ല. സർവ്വഗത (പരിപൂർണ്ണ)നായ നീ അംശിയെന്നു പറയുന്നതും പരമാർത്ഥദൃഷ്ട്യാ ഘടിക്കുന്നില്ല. പരിപൂർണ്ണവസ്തുവിൽ അപരിപൂർണ്ണരൂപമായ അംശത്തെ അതിശംകിക്കുന്നതു് അനർഹമെന്നർത്ഥം. ഇങ്ങനെ ലക്ഷണപരിഗണന ചെയ്തുനോക്കുമ്പോൾ ഒടുവിൽ സ്തിമിതഗംഭീരസ്വഭാവമായ ചിദ്രൂപം അവിതഥാത്മനാ അവശേഷിക്കുന്നു. ചിൽസ്വരൂപംമാത്രം ശേഷിക്കും എന്നു പറഞ്ഞതുകൊണ്ട് സാംഖ്യമതത്തിലെ ആത്മലക്ഷണം അംഗീകരിച്ചതായി തോന്നാം. എന്നാൽ ‘ചിദേകരസ’ശബ്ദം സത്, ആനന്ദം ഇവയ്ക്കുപലക്ഷണമായി പ്രയോഗിച്ചിരിക്കയാൽ ആ ശംകയ്ക്കവകാശമില്ല].

൪ *

"ഏവം വസ്തുതയെന്നാ-
ലേവൻ പരിദേവനത്തിനപ്പൊഴുതും;
ഭാവൽകമതമിതായാ-
ലാവഴിയവഗമ്യമാവതല്ലാക്കും". ൧൩.

[വസ്തുസ്ഥിതി ഇപ്രകാരമാണെങ്കിൽ—പൂർവപദ്യത്തിൽ ഉപപാദിച്ചവിധം സച്ചിൽ സുഖരൂപമായ ഏകവസ്തുമാത്രമേ പരമാർത്ഥത്തിലുള്ളു എന്നു വരികിൽ—ആ നിലയിലും ദുഃഖിയെന്നു പരിദേവനത്തിനാരിരിക്കുന്നു? ഏതുവഴിക്കും പരിദേവനത്തിന് ആനർത്ഥക്യാപത്തി എന്നു ജീവപക്ഷനിരസനം. അവിടുത്തെ അഭിപ്രായം ഇങ്ങനെയാണെങ്കിൽ—ഏകജീവവാദരൂപത്തിൽ കലാശിക്കുന്ന പക്ഷം—ആ വഴി, അതിഗഹനമായ അദ്വൈതപദ്ധതി, സാധാരണക്കാർക്കറിവാൻ എളുപ്പമല്ല; എന്നുവച്ചാൽ തനിക്കനുഭവപ്പെടുന്നില്ലെന്നു വീണ്ടും പരിദേവനം. "മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയെ ....." എന്ന ഭഗവദ്വാക്യപ്പടി വളരെ കുറച്ചുപേരേ അദ്വൈതവസ്തുസ്ഥിതിയെ സാക്ഷാൽകരിക്കുന്നുള്ളു എന്നു സിദ്ധിക്കുന്നു. അതനുസരിച്ച്, അത്യല്പഭാവെ അത്യന്താഭാവവ്യവഹാരരീത്യാ 'ആവതല്ലാക്കും' എന്നു പ്രയോഗം].

'അവഗമ്യമാവതല്ല' (അറിവാൻ കഴികയില്ല) എന്നതിനെ ലക്ഷ്യമാക്കി, വാദരീതിവിട്ടു തത്വോപദേശസരണിയവലംബിച്ചു പറയുന്നു:—

"ബോധപരകാഷ്ഠയിങ്കൽ
ബോധാഭാവ പ്രതീതിയുണ്ടാവാം;
ബാധാപേതവിചാരാൽ
സാധകനതുപോക്കിയുണരുകിൽസൌഖ്യം". ൧൪.

[ബോധപരകാഷ്ഠയിങ്കൽ=അറിവിന്റെ അതിയായ തികവിൽ, പരിപൂർത്തിയിൽ, അറിവുതീരെ ശോഭിക്കുന്നില്ലെന്നു ഭ്രമം തോന്നാം. പ്രകാശം കാഴ്ചയ്ക്കു പ്രധാനസാധനമാണെങ്കിലും അതിന്റെ

ആധിക്യത്തിൽ—ജാജ്വല്യമാനാവസ്ഥയിൽ—കണ്ണുമഞ്ചിപ്പോകുന്നു. പ്രകാശത്തിന്റെ പരമോച്ചകോടിയിൽ പ്രകാശാഭാവസ്വഭാവം അനുഭവപ്പെടുമെന്ന് ഇതിൽനിന്നു മനസ്സിലാക്കാം. ഇപ്രകാരംതന്നെ തീവ്രമായി ചലിച്ചുകൊണ്ടിരിക്കുന്ന വസ്തു അനങ്ങാതെ ഇരിക്കുന്നു എന്നു തോന്നുന്നതും ഉദാഹരണാന്തരമാകുന്നു. "Two extremes are equal"—അഗ്രം രണ്ടും ഒരുപോലെ—എന്ന തത്വം ഇവിടെ അനുസന്ധേയമാണ്. താനും പ്രപഞ്ചവും എല്ലാം ശുദ്ധചിന്മാത്രസ്വരൂപമായിരിക്കെ ആ വസ്തുത അവഗതമാകുന്നില്ല എന്നു തോന്നുന്നതും മേൽ കാണിച്ച ഉദാഹരണംപോലെയാകുന്നു. ഈ ഭ്രാന്തി, ബാധാപേതമായ— ദ്വൈതസത്താസംകല്പരഹിതമായ— വേദാന്തവിചാരത്താൽ ഉന്മൂലനം ചെയ്തു സംവിന്മാത്രത്വം സാക്ഷാൽകരിച്ചാൽ "യന്മദന്യന്നാസ്തി കസ്മാന്നു ബിഭേമി" എന്നു പറഞ്ഞതുപോലെ സുഖത്തിന്റെ ആനന്ത്യത്തെയും പ്രാപിക്കാം].

മിഥ്യാപ്രത്യയവശംവദന്മാരായി നിന്നുകൊണ്ടു നിരാകാരബ്രഹ്മോപാസകന്മാരെന്നഹംകരിക്കുന്നവരും ഒടുവിൽ നിർഗ്ഗുണനിഷ്ഠയിൽ വിമൂഢഭാവമടഞ്ഞു് പ്രകൃതിക്കിണങ്ങിയ സംകാരഭാവനാപദ്ധതിയെ അറിയാതെ ആശ്രയിച്ചുപോകുന്നതു സഹജമാണെന്നുള്ള തത്വം ശ്ലോകദ്വിതയത്താൽ ഉദാഹരിക്കുന്നു:—

"ഈ വകവിഷയം മാമക-
ഭാവനയതിൽനിന്നതീവദൂരസ്ഥം;
സേവകനിവനതിനാൽനിൻ-
ചേവടികുപ്പീട്ടുണർത്തിടുന്നിത്ഥം". ൧൭.

[അദ്വൈതബ്രഹ്മവിചാരാത്മകമായ വിഷയം എന്റെ ഭാവനാശക്തിയെ അതിവർത്തിച്ചതാകുന്നു. സഗുണേശ്വരസേവയ്ക്കോ ഞാൻ പാത്രീഭൂതനാകുന്നുമുള്ളൂ. അതുകൊണ്ടു് അങ്ങേ സേവകനെന്ന നിലയിൽ ഞാൻ ഇപ്രകാരം അർത്ഥിക്കുന്നു].

"കാലഫണീശ്വരഫണലസ-
ദാലകന്തമണിപ്രഭ പ്രപഞ്ചസുഖം;

മേലഭിവാഞ്ഛിച്ചനിശം
മാലാന്നുഴലാതെ കാത്തുകൊള്ളുക മാം". ൧൬.

[കാലഫണീശ്വരൻ=കാലമാകുന്ന സർപ്പശ്രേഷ്ഠൻ. 'ലളയോരഭേദഃ' എന്ന വിധിപ്രകാരമായാൽ കൃഷ്ണസർപ്പപ്രകാണ്ഡം എന്നും ഭയാകരത്വദ്യോതനാർത്ഥം അർത്ഥനിർദ്ദേശം ചെയ്യാം. കാലഭോഗീന്ദ്രന്റെ പത്തിയിൽ ശോഭിക്കുന്ന ശോണരത്നത്തിന്റെ പ്രഭയോടു സദൃശമായ പ്രപഞ്ചരസത്തെ ഇനിയും ആശിച്ച് ആപൽഗതനാകാതെ എന്നെ രക്ഷിക്കണമെന്ന് അഭ്യർത്ഥന. ഭോഗങ്ങളെല്ലാം ഒരു കാലത്തുത്ഭവിച്ചു മറ്റൊരുകാലത്തു തിരോഭവിക്കുന്നവയായിട്ടാണു കണ്ടുവരുന്നത്. ഈ തത്വത്തെ ഉദ്ദേശിച്ചാകുന്നു 'കാലഫണീശ്വര .....' ഇത്യാദിവിശേഷണം ഘടിപ്പിച്ചിട്ടുള്ളത്. ഈദൃശവിശേഷണവിശിഷ്ടമായ സംസാരസുഖത്തെ ആശിച്ചാൽ കാലവ്യാളദഷ്ടനായി പഞ്ചത്വം പ്രാപിക്കുമെന്ന ഭാവവും ഉന്നേയമാണ്. നവനവങ്ങളായുണ്ടായിക്കൊണ്ടിരിക്കുന്ന ലൌകികഭോഗങ്ങളുടെ പുറകെ അലഞ്ഞുതിരിയുന്നത് അസുഖഹേതുവാകയാൽ അതിൽ വൈതൃഷ്ണ്യം ഉണ്ടാകുന്നപക്ഷം പരമഗുരുപാദർ നേരംപോക്കിൽ പറയുംപോലെ 'അരമോക്ഷ'മായി എന്നുകരുതിയാകുന്നു ഈ വിധയാച്ഞാരൂപത്തിൽ സ്തോത്രം അവസാനിപ്പിച്ചത്].

ഓം. ശാന്തി. ശാന്തി. ശാന്തി.

സമാപ്തം.

---

## ബ്രഹ്മസ്തവം.

(ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൃതം)

"വാക്കായവൃത്തിനിവഹം ശരിയായ് നടത്തി-
യിക്കാര്യകാരണജഗത്തിനു സത്ത നൽകി;
ദിക്കാലവസ്തുകൃതമാമളവാറു മുഖ്യ-
ലാക്കായെഴും പരതരാച്യുത! കുമ്പിടുന്നേൻ". ൧.

[വാക്‌കായവൃത്തികൾ=വാഗ്വ്യാപാരവും ദേഹവ്യാപാരവും. 'യദ്വാ ചാനഭ്യുദിതം യേനവാഗഭ്യുദ്യതേ; തദേവ ബ്രഹ്മ, ത്വം വിദ്ധി നേദം യദിദമുപാസതേ'— വാക്കിനാൽ കുറിക്കപ്പെടാത്തതായും വാഗ്വ്യാപാരപ്രവർത്തകമായും ഇരിക്കുന്നതു ബ്രഹ്മമെന്നറിയണം— എന്നു തുടങ്ങി ശ്രുതി പറയുന്നു. കായവൃത്തികൾ=ഉൽക്ഷേപണാകുഞ്ചനാദികൾ—നിവക്കുക മടക്കുക മുതലായവ—ആകുന്നു.

'ജഗത്തിനു സത്ത നൽകി', എന്നു പറഞ്ഞതുകൊണ്ട് അതിനു സ്വതേ സത്തയില്ലെന്നും സ്വർണ്ണ(ത്തിന്റെ) വിവർത്ത(രൂപ)മായ കുണ്ഡലത്തിലും രജ്ജുവിവർത്തമായ സർപ്പത്തിലും അതതിന്റെ അധിഷ്ഠാനസത്ത അനുപ്രവിഷ്ടമായി നിന്ന് അവയ്ക്കു് അസ്തിത്വം— ഉണ്മ— ഉണ്ടാക്കുന്നതുപോലെ സ്വതഃസത്താശൂന്യവും ബ്രഹ്മവിവർത്തവുമായ ജഗത്തിനു ബ്രഹ്മം സ്വാഭിന്നരൂപേണ സത്തയെ പ്രദാനം ചെയ്യുന്നു എന്നു സാരം. 'ദിക്കാലവസ്തു കൃതമാമളവറ്റു മുമ്പിലാക്കായി' എന്നുവെച്ചാൽ ദേശകാലവസ്തു പരിച്ഛേദശൂന്യവും,— ദേശകാലവസ്തുക്കളാൽ ഇടമുറിപ്പെടാത്തതും,— പ്രധാനലക്ഷ്യവും ആയ പരബ്രഹ്മം എന്നർത്ഥം. 'ച്യുതിര്‌—ക്ഷരണേ' എന്ന ധാത്വർത്ഥപ്രകാരം അച്യുതശബ്ദം പരമാർത്ഥനിത്യം— നാശരഹിതം—ആയ പരബ്രഹ്മത്തെക്കുറിക്കുന്നതാകുന്നു].

"സൽക്കാര്യവാദികൾ ഗുണത്രയസാമ്യമായും
സൽക്കാരണോക്തിപരദ്വയനായുമെണ്ണും;
ചിൽക്കാതലായ തിരുമേനിയൊടൈക്യമാർന്നു
നിൽക്കാവൂരേണമിവനച്യുത! കുമ്പിടുന്നേൻ" ൨.

[സൽകാര്യവാദികൾ സത്വരജസ്തമോഗുണങ്ങളുടെ സാമ്യാവസ്ഥയായ പ്രകൃതിയെ— 'പ്രധാന'ത്തെ— പ്രധാനമായി (പരിണാമ്യുപാദാനമായി) വ്യവഹരിക്കുന്ന നിരീശ്വരസാംഖ്യമതക്കാരാണ്. ഇതാകുന്നു കാപിലസിദ്ധാന്തനയം. പ്രധാനം, മഹത്തത്വം, അഹംകാരതത്വം ഈ ക്രമത്തിൽ തങ്ങൾ ജഗദ്രൂപമായി പരിണമിക്കുന്നു എന്നാണിതിലെ സിദ്ധാന്തം. ഇതിനെ ശാംകരാദ്വൈതികൾ ഇങ്ങനെ അപലപിക്കുന്നു:— പ്രധാനം (ആകാശംപോലെ)

നിരവയവവസ്തു ആണെന്നുപറഞ്ഞാൽ അതിനു പരിണാമം കല്പിക്കാൻ തരമില്ല. പിന്നെ, (വായ്വാദിപോലെ) സാവയവമാണെന്നു പറകയാണെങ്കിൽ 'യൽ സാവയവം തദനിത്യം' എന്ന നിയമപ്രകാരം അതു് അനിത്യമാകയും 'അജാമേകാം ലോഹിത—ശുക്ല—കൃഷ്ണാം' എന്നു തുടങ്ങിയ ശ്രുതികഠ വിരുദ്ധമായി ഭവിക്കയും ചെയ്യും. കൂടാതെ, ആ പരിണാമം ആ വസ്തു മുഴുവൻ വ്യാപിച്ചോ അതോ ഏകദേശസ്ഥമായൊ നിൽക്കുന്നതു് എന്നു വികല്പിച്ചുനോക്കിയാൽ ആദ്യപക്ഷത്തിൽ അനിത്യതാദോഷം സംഭവിക്കയും രണ്ടാം പക്ഷത്തിൽ നിരവയവവസ്തുവിനു് ഏകദേശം കല്പിക്കുന്നതു് അയുക്തമെന്നു വന്നുകൂടുകയും ചെയ്യും. ഇത്രയും മാത്രമല്ല; ആ പ്രധാനം ചേതനത്താൽ അധിഷ്ഠിതമായിട്ടൊ അനധിഷ്ഠിതമായിട്ടൊ പരിണാമമടയുന്നതെന്ന വിസംവാദത്തിനുകൂടി വകയുണ്ടു്. ചേതനാധിഷ്ഠിതമായല്ലെന്നാകുമ്പോഠ അചേതനവസ്തു— ജഡപ്രകൃതി— വിചിത്രജഗച്ചിത്രകല്പനത്തിനു് അശക്തമെന്നു വരും. ഈ ഭാഗം "ഈക്ഷതെന്നാശബ്ദം", മുതലായ സൂത്രഘട്ടങ്ങളിൽ ശ്രീമദാചാര്യഭഗവൽപാദർ വിശാലമായി യുക്തികാണിച്ചു നിരാകരിച്ചിരിക്കുന്നു. വിസ്തരഭയത്താൽ അവിടം ഉദ്ധരിക്കുന്നില്ല. ചേതനാധിഷ്ഠിതമായിട്ടെന്ന പക്ഷത്തിൽ വീണ്ടും ശംകയങ്കുരിക്കുന്നു. എങ്ങനെയെന്നാൽ, പരിണാമം ചൈതന്യത്തിനൊ അഥവാ ചൈതന്യവിശിഷ്ടത്തിനൊ? 'കൂടവന്നിർവികാരേണ സ്ഥിതഃ കൂടസ്ഥ ഉച്യതേ' എന്നവിധമുള്ള നിർവികാരകൂടസ്ഥചൈതന്യത്തിനു പരിണാമം കല്പിക്കുന്നതു സർവ്വശ്രുതിസിദ്ധാന്തങ്ങഠക്കും അനുഭവത്തിനും വിരുദ്ധമാകയാൽ അതിൽ പ്രഥമപക്ഷം ശരിയല്ല. രണ്ടാമത്തെ പക്ഷത്തിൽ വിശിഷ്ടത ജീവനൊ മററുവല്ലതിനൊ? അല്പജ്ഞനായ ജീവനു വിചിത്രജഗദ്രചനം ശക്യമല്ലായ്കയാൽ ആദ്യപക്ഷം പറവുന്നതല്ല. മറെറാരു ചൈതന്യത്തെ— ഈശ്വരനെ— ഈ മതം സ്വീകരിച്ചിട്ടില്ലാത്തതിനാൽ അതും യോജിക്കയില്ല. ഇങ്ങനെയാണു കാര്യസ്ഥിതിയെങ്കിലും അവരുടെ സർവ്വസ്വമായ ആ പ്രധാനത്തെ ബ്രഹ്മത്തിന്റെ സ്ഥാനത്തു് അന്യോക്തിപ്പടി നിവേശിപ്പിച്ചുകൊള്ളുന്നതിൽ വിരോധമില്ലതാനും. നമ്മുടെ നയപ്രകാരം ഈശ്വരത്വം ഏതിലും ആരോപിക്കാവുന്നതാണു്.

'സൽകാരണോക്തിപരർ' സർവ്വം ബ്രഹ്മവിവർത്തമെന്നു സി

ദ്ധാന്തിക്കുന്ന— അനുഭവപ്പെടുത്തുന്ന— അദ്വൈതികളാണ്. ഇവരുടെ നയത്തിൽ ജഗത്ത് സർവ്വം അനിർവ്വചനീയമാകുന്നു. ഈയഭിപ്രായത്തെ 'ഖണ്ഡനഖണ്ഡഖാദ്യ'കാരൻ ബലമായി സ്ഥാപിച്ചിട്ടുണ്ട്. അദ്വൈതമതത്തിൽ കാര്യം അസത്തും കാരണം സത്തുമാകുന്നു. വിവർത്തം എന്നാൽ അധിഷ്ഠാനത്തിൻെറ അന്യഥാ ഉള്ള പ്രതീതി മാത്രമാണ്. 'അധിഷ്ഠാനസ്യാന്യഥാഭാനമാത്രത്വം വിവർത്തത്വം' എന്നാണു ലക്ഷണം].

"സർവ്വാസിവൃന്ദമുടിമുത്തുവിളക്കിടുംശ്രീ-
ശർവ്വാത്മഭൂപ്രമുഖരേതിലെ നിഷ്ഠകൊണ്ട്;
നിർവ്വാണമേല്പിതുദയാസ്തമയങ്ങളററാ-
സർവ്വാധിഭൂവിനിവനച്യുത! കുമ്പിടുന്നേൻ" ൩.

[ഇതിലെ ആദ്യഭാഗംകൊണ്ട് ബ്രഹ്മാദികൾപോലും ശുദ്ധബ്രഹ്മവിഷയമായ ധ്യാനവിശേഷത്താൽ കൈവല്യം പ്രാപിക്കുന്നപ്രകാരം വരുത്തിയിരിക്കുന്നു. സർവ്വാധിഭൂവ് = സകല ചരാചരങ്ങൾക്കും മൂലസ്ഥാനമായ കാരണബ്രഹ്മം. ആ നിർവ്വികാരശുദ്ധചൈതന്യം വിവർത്താധിഷ്ഠാനമാകയാലത്രെ അങ്ങനെ പറഞ്ഞത്. ഇതാണ് അദ്വൈതത്തിലെ ബ്രഹ്മകാരണത്വപരമായ യഥാർത്ഥസിദ്ധാന്തം].

"ഈമന്നിലുള്ള മനുജക്കതാർ കുളക്കെ
കാമം കറക്കുമൊരു കാമസുവെന്ന മട്ടിൽ;
ഭൂമസ്വകല്യസദനത്തിൽ നിറഞ്ഞിരിക്കും
ധാമത്തിനായടിയനച്യുത! കുമ്പിടുന്നേൻ". ൪.

[ഭൂമസ്വകല്യസദനത്തിൽ='യോ ഭൂമാ തദമൃതം' എന്നു ശ്രുതി പറയുംപ്രകാരമുള്ള നിത്യാമൃതരൂപാവ്യാകൃതാകാശഭാവത്തിൽ,—ആധാരാധേയത്വാദികൾ വിട്ട് അന്യനിരപേക്ഷസ്വസത്താമാത്രയായ— നിറഞ്ഞിരിക്കുന്നതാണു ബ്രഹ്മം. 'ചോദ്യം വാ പരിഹാരോ വാ ക്രിയതാം ദ്വൈതഭാഷയാ; അദ്വൈതഭാഷയാ ചോദ്യം നാസ്തി

നാപി തദ്ദുത്തരം' എന്ന നയമനുസരിച്ചു മേൽപറഞ്ഞവിധം കല്പിച്ച വ്യവഹാരഭാഷ അദ്വൈതതത്വത്തെ സ്പർശിക്കുന്നതല്ല].

"ആദിത്യചന്ദ്രഹുതഭുക്കുകളൊത്തുവാക്കാ-
വേദിച്ചിടാതുപശമസ്ഥിതിയാർന്നിരിക്കെ;
നേദിഷ്ഠരത്നശിഖപോലഖിലം വിളക്കു-
മാദിവ്യധാമമതിനച്യുത! കുമ്പിടുന്നേൻ". ൭.

['അസ്തമിത ആദിത്യേ യാജ്ഞവല്ക്യ! ചന്ദ്രമസ്യസ്തമിതേ ശാന്തേഗ്നൗ ശാന്തായാം വാചി കിം ജ്യോതിരേവായം പുരുഷ ഇത്യാത്മൈവാസ്യ ജ്യോതിർഭവതീത്യാത്മനൈവായം ജ്യോതിഷാസ്തേ പല്യയതേ കർമ്മ കുരുതേ വിപല്യേതീതി' എന്ന ബൃഹദാരണ്യകവചനപ്രകാരം ദേഹേന്ദ്രിയാദിവ്യതിരിക്തമായ ഒരു തത്വം ജാഗ്രദാദികളിൽ വ്യവഹാരകാരണീഭൂതമായിരിക്കുമെന്നു പറഞ്ഞുവന്ന് അവസാനത്തിൽ ആത്മജ്യോതിരാശ്രയത്തിൽ പുരുഷൻ ഇരിക്കുക, നടക്കുക, കർമ്മംചെയ്ക, അനന്തരം നിവൃത്തനാക ഇത്യാദികൾ നടക്കുന്നു എന്നു സാധിച്ചു. നേദിഷ്ഠം=അതിശയേന നികടസ്ഥം].

"ഇച്ഛയ്ക്കുതക്കപടി വസ്തുകരസ്ഥമാമ്പോ-
ളച്ഛസ്വഭാവമതിയാന്തരവൃത്തിയായി;
ചിച്ഛക്തി തന്നുടെ നിയാമകനെന്ന ഭാവാൽ
സ്വച്ഛന്ദമായ് ത്തഴുകുമച്യുത! കുമ്പിടുന്നേൻ" ൮.

[''വിഷയേഷ്വപി ലബ്ധേഷു തദിച്ഛോപരമേ സതി; അന്തർമ്മുഖമനോവൃത്താവാനന്ദഃ പ്രതിബിംബതി'' എന്നവിധം വൃത്തി അന്തർമ്മുഖപ്പെടുമ്പോൾ 'ആനന്ദോ ബ്രഹ്മേതി വ്യജാനാത്" എന്ന ശ്രുതിപ്രകാരം ഉള്ള ബ്രഹ്മാനന്ദസ്ഫുരണമുണ്ടാകുന്നു. ഈയഭിപ്രായത്തെ രൂപാന്തരത്തിൽ— സ്തുതിപരമായി— ഇതിൽ പറഞ്ഞിരിക്കുന്നു. 'മായാബിംബോ വശീകൃത്യതാം സ്യാൽ സർവ്വജ്ഞ ഈശ്വരഃ'' എന്ന സിദ്ധാന്തമനുസരിച്ച് മായാപ്രതിബിംബമായ കാരണബ്രഹ്മം, വശ്യമായയൻ— മായയുടെ നിയാമകൻ— ആണെന്നു കാണാം].

"ആകാശവായ്വനലവാരിപൃഥിവ്യണുക്കൾ-
ക്കാകാരമേകുവതിനാദ്വ്യണുകക്രമത്തിൽ;
ഏകാവലംബനമതായ്‌വിലസുന്നനിത്യ-
നാകാത്മകന്നടിയനച്യുത! കുമ്പിടുന്നേൻ". ൭.

[ചിലന്യായശാസ്ത്രവാദികളുടെ നയത്തിൽ കാരണപരമേശ്വരന്റെ ഇച്ഛാനുസാരമായി ഭൂതപരമാണുക്കൾ ദ്വ്യണുകത്ര്യണുകാദിക്രമത്തിൽ 'ആരംഭിക്കു'ന്നതാണു പ്രപഞ്ചം. ആ അഭിപ്രായത്തെ ഈ ശ്ലോകം സംഗ്രഹിക്കുന്നു. ആ പക്ഷക്കാരെ ആരംഭവാദികൾ എന്നാണു പറക. അകം=ദുഃഖം. നാകം=ദുഃഖമററത്. അപ്പോൾ, നിത്യനാകാത്മകൻ എന്നതിനു നിത്യസുഖസ്വരൂപമായ പരബ്രഹ്മമെന്നർത്ഥമാണു].

"ഹസ്താംഘ്രിദൃക്ശ്രുതികൾ തന്നുടെ വല്ലഭാവ-
പ്രസ്താവമെന്നതിനുകൂട്ടിട വെച്ചിടാതെ;
വിസ്താരമൊത്തതതു ഗോചരദൂരപാര-
നിസ്താരമാർന്നരുളുമച്യുത! കുമ്പിടുന്നേൻ". ൮.

['അപാണിപാദോ ജവനോ ഗ്രഹീതാ പശ്യത്യചക്ഷുഃ സശൃണോത്യകർണ്ണഃ' എന്ന ഉപനിഷത്തനുസരിച്ചു് കാരണബ്രഹ്മം കൈ, കാൽ, നേത്രം, ശ്രോത്രം മുതലായതിന്റെ തീരെ സഹായംകൂടാതെ എടുക്ക, നടക്ക, കാണുക, കേൾക്കുക ഇത്യാദി അതതിനുള്ള ഗോചരങ്ങളുടെ ദൂരമായ പാരത്തെ തരണംചെയ്യുന്നു—എല്ലാം സാധിക്കുന്നു—എന്നു പറയുന്നു].

"ഹേയാകെ വിട്ടു നിഗമാന്തരഹസ്യനിഷ്ഠ-
നായാലടുത്തെതിനൊടേകരസപ്പെടുന്നു;
മായാനിയാമകമതീമമ ഹൃത്തടത്തിൽ
മായാതെ വാഴ്‌വതിനച്യുത! കുമ്പിടുന്നേൻ". ൯.

൫ *

['ശാബ്ദേ ബ്രഹ്മണി നിഷ്ണാതോ ന നിഷ്ണായാൽ പരേ യദി; ശ്രമസ്തസ്യ ശ്രമഫലോ ഹ്യധേനുമിവ രക്ഷതഃ'— പരബ്രഹ്മനിഷ്ഠ വിട്ട് ശബ്ദബ്രഹ്മപരനായിത്തന്നെ കഴിഞ്ഞാൽ അവന്റെ ശ്രമം, മച്ചിപ്പശുവിനെ പാലിക്കുന്നവന്റേതുപോലെ വ്യർത്ഥശ്രമമായി കലാശിക്കുന്നു—എന്നു പറഞ്ഞവിധം പരിണമിക്കാനിടവരാതെ ദേഹവാസന, ശാസ്ത്രവാസന, ലോകവാസന തുടങ്ങിയ ഭ്രാന്തികളൊഴിച്ചു വേദാന്തൈകഗമ്യമായ പരതത്വത്തിൽ നിത്യനിരന്തരനിഷ്ഠയോടിരുന്ന് ഉത്തമാധികാരി യാതൊരു പരബ്രഹ്മത്തോട് ഐക്യം പ്രാപിക്കുന്നു, അതു് അങ്ങനെ എന്റെ മനസ്സിൽ നിഷ്പ്രതിബന്ധമായി വിലസണമെന്നു താൽപര്യം].

"ആധാരവാതചലനാൽ 'പര'യെന്ന നാദം
ദ്വേധാ സബിന്ദു 'ഹ','സ'മായതു സോഹമായി;
ബോധാനുകൂല 'സ','ഹ'ലോപമൊടൊന്നു ചേർന്ന
ബാധാതിഗാക്ഷരമയാകൃത! കുമ്പിടുന്നേൻ". ൧൦.

[മൂലാധാരത്തിങ്കലുള്ള വായുസംഘട്ടനംകൊണ്ടു് ടി. സ്ഥാനസംബന്ധത്താൽ 'പരാ' എന്നു പറയുന്ന നാദം ആവിർഭവിച്ചു. "സ ശബ്ദഃ പുനരാധാരേ പ്രാണിനാമാസ്തികോത്തമാഃ; പിണ്ഡീഭൂതതയാ ഭാതി തപ്തജാംബൂനദപ്രഭഃ" എന്നു സ്കാന്ദത്തിൽ പറഞ്ഞിരിക്കുന്നു. പിണ്ഡീഭാവമെന്നതു് അർത്ഥവിവക്ഷാഹേതുകമായ പ്രയത്നവിശേഷത്താലുണ്ടാകുന്ന പ്രാണപ്രേരണയ്ക്കധീനമായ അഭിവ്യക്തിയാണ്. ഇതിനെ പരാ, പശ്യന്തീ, മധ്യമാ, വൈഖരീ എന്ന് ഓരോ സ്ഥാനസംബന്ധത്താൽ വ്യവഹരിച്ചുവരുന്നു. മൂലാധാരത്തിൽ, അതിന്റെ സ്വപ്രകാശ നിഷ്പന്ദാവസ്ഥയ്ക്കാണ് 'പരാ' എന്ന നാമം. വിമർശരൂപമനസ്സിനാൽ അഭിവ്യക്തമായി വൈശദ്യവിശേഷത്തോടുകൂടിയതായി സാമാന്യസ്പന്ദരൂപമായി നാഭിപര്യന്തം നില്ക്കുന്ന അവസ്ഥയ്ക്കു പശ്യന്തി എന്നു പറയുന്നു. ഇവ രണ്ടും യോഗിപ്രത്യക്ഷങ്ങളാണ്. നിശ്ചയാത്മികയായ ബുദ്ധിക്കു വിഷയീഭവിച്ചു വിശേഷസ്പന്ദത്തോടുകൂടി ഹൃദയംവരെ നില്ക്കുന്ന അവസ്ഥയ്ക്കു മധ്യമ എന്നു

[illegible]കുന്നു. ഇതെല്ലാം സൂക്ഷ്മാവസ്ഥകളാണ്. ശബ്ദനാളിയിൽക്കൂടി പുറപ്പെടുന്ന അവസ്ഥയ്ക്കു വൈഖരി എന്നത്രെ പേർ. ഇതു ശ്രോത്രഗ്രാഹ്യമാണ്. "മൂലാധാരാൽ പ്രഥമമുദിതോയസ്തു ഭാവഃ പരാഖ്യഃ പശ്ചാൽ പശ്യന്ത്യഥ ഹൃദയഗോ ബുദ്ധിയുങ്മധ്യമാഖ്യഃ; വക്ത്രേ വൈഖര്യഥ രുരുദിഷോരസ്യ ജന്തോഃ സുഷുമ്നാബദ്ധസ്തസ്മാദ്ഭവതി പവനപ്രേരിതോ വർണ്ണസംഘഃ" എന്ന് ആചാര്യവചനമുണ്ട്.

ആരംഭത്തിൽ പ്രസ്താവിച്ചതായ നാദം മണിപൂരോപരി രണ്ടായ് പിരിഞ്ഞ് 'ഹംസഃ' എന്ന രൂപത്തിൽ പരിണമിക്കുന്നു. തച്ഛബ്ദാർത്ഥമായ ബ്രഹ്മം താൻ എന്നുള്ള ത്വംപ്രത്യയ ജീവ(ന്റെ) ഭാവനയാൽ അതു സോഹമെന്നു മറിഞ്ഞു വീഴുന്നു. പിന്നീട് ആ രണ്ടക്ഷരങ്ങളിലെ സകാരവും ഹകാരവും നീക്കി ബാക്കി അവയവങ്ങളും (ഓ+ം) "ഏങഃ പദാന്താദതി" എന്ന ഏകാദേശസന്ധിവിധിപ്രകാരം (ശിവായ+ഓം) 'ശിവായോം' മുതലായതുപോലെ ചേൎന്ന്, ഒന്നായി സകല ബാധങ്ങളേയും അതിവൎത്തിച്ചിരിക്കുന്ന പ്രണവം സ്വരൂപമായ അങ്ങേക്കു നമസ്കരിക്കുന്നു എന്നു സാരം. ഈ ഭാഗത്തെപ്പററി "സകാരം ച ഹകാരം ച ലോപയിത്വാ തതഃ പരം; സന്ധിം കൃത്വാ പൂർവ്വരൂപം തതോസൗ പ്രണവോ ഭവേത്" എന്ന് ആഗമങ്ങളിൽ പറയുന്നു].

ബ്രഹ്മസ്തവം സമാപ്തമായി.

---

## ശുദ്ധബ്രഹ്മചിന്താപദ്യ

(ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി).

"അനാദ്യനന്തനിത്യാത്മാ
വിനാകൃതവ്യുപാധിയായ്;
താനായ് ബോധപ്പെട്ടും കാലം
നാനാത്വഭ്രമമററുപോം". ക.

[ആദിയും അന്തവുമില്ലാത്തതായും അക്കാരണത്താൽ കാലത്ര

യത്തിലും ബാധിക്കപ്പെടാത്തതായും ഇരിക്കുന്ന ആത്മാവ് (വിനാശ്യത്വപാധി=ത്യക്താപാധി, ആയി) ഉപാധിയററു താനായിത്തീന്നിരിക്കുന്നു എന്നറിയുമ്പോഠം ജീവാത്മാവ് പരമാത്മാവ് എന്നിപ്രകാരമുള്ള ഭ്രാന്തികളററു മുക്തനാകുന്നു എന്നു താൽപൎയ്യം. "യ ആത്മാ കേവലഃ ശുദ്ധോ നിർവികാരോ നിരഞ്ജനഃ; സ ഏവ നിത്യശുദ്ധാത്മാ സാക്ഷീ സർവസ്യ സർവദാ" എന്നു സൂതസംഹിത പറയുന്നു].

"ചിതിതൻ ലക്ഷണം രണ്ടു
രീതിക്കു വിഭജിപ്പിതു്;
ശ്രുതി, യൊന്നു തടസ്ഥാഖ്യ-
മതിനന്യം സ്വരൂപമാം". ൨.

[ഇവിടെ ശ്രുചിതി എന്നു വേണ്ടതാണെന്നു തോന്നാം. എന്നാൽ പ്രകൃതംകൊണ്ടു കിട്ടുന്നതാകയാലും സാഹിത്യമൎയ്യാദയ്ക്കു വേണമെന്നില്ലാത്തതിനാലും അതുപേക്ഷിച്ചിരിക്കുന്നു. ചിതി=ചിത്തു്, ആത്മാവ്. അതിന് തടസ്ഥലക്ഷണമെന്നും സ്വരൂപലക്ഷണമെന്നും രണ്ടു വക ലക്ഷണമുണ്ടു്].

"അതു സൃഷ്ടിസ്ഥിതിധ്വംസ
ഹേതുവെന്നുള്ള മാതിരി;
ഓതുന്നേരം തടസ്ഥത്തി-
ന്നിതു ദൃഷ്ടാന്തമായ്വരും". ൩.

['ജഗജ്ജന്മസ്ഥിതിധ്വംസാ യതഃ സിദ്ധ്യന്തി കാരണാത്; തത് സ്വരൂപതടസ്ഥാഭ്യാം ലക്ഷണാഭ്യാം പ്രദൎശ്യതേ'— പ്രപഞ്ചത്തിന്റെ ഉല്പത്തിസ്ഥിതിനാശങ്ങഠം ഏതു കാരണബ്രഹ്മത്തിങ്കൽനിന്നുത്ഭവിക്കുന്നോ അതിനെ സ്വരൂപതടസ്ഥലക്ഷണങ്ങഠംകൊണ്ടു നിർദ്ദേശിക്കാം— എന്നു് അഭിയുക്തവചനമുണ്ടു്. ജഗജ്ജന്മാദികാരണമായിരിക്കയെന്നതു മായാവിശിഷ്ടബ്രഹ്മത്തിന്റെ സ്വരൂപലക്ഷണത്തിൽ പെടുന്നതാണ്. എന്നാൽ ശുദ്ധബ്രഹ്മത്തിന് അതു തടസ്ഥലക്ഷ

ണമാകുന്നു. അതിന്റെ സ്വരൂപലക്ഷണം 'സത്യം ജ്ഞാനമനന്തം ബ്രഹ്മ' എന്നു തുടങ്ങിയുള്ള ശ്രുതിയിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നവയാണ്. 'പ്രധാനാദി'കളുടെ ജഗൽകാരണത്വശങ്ക നിരസിക്കപ്പെടുന്നതാകയാൽ ഈ ലക്ഷണത്തിന് അതിവ്യാപ്തിയില്ല, എന്നു ശ്രീവിദ്യാരണ്യസ്വാമിമുതലായ ആചാര്യന്മാർ പറഞ്ഞിരിക്കുന്നതു നോക്കുക. "സ്വരൂപം തടസ്ഥം ദ്വിധാ ലക്ഷണം സ്യാൽ സ്വരൂപസ്യ ബോധോ യതോ ലക്ഷണാഭ്യാം...." എന്ന കാരികകൊണ്ട് ഈ ലക്ഷണങ്ങളും ബ്രഹ്മസ്വരൂപബോധകങ്ങളാണെന്നു കാണാം].

"സരൂപാരൂപകഥപോം
നീരൂപബ്രഹ്മവസ്തുവിൽ;
നിരൂഢമായ് സച്ചിദാദി
സ്വരൂപാഭിധലക്ഷണം".

[സരൂപമെന്നോ അരൂപമെന്നോ പറവാൻ അവകാശമില്ലായ്കയാൽ നീരൂപം (=നിർവചിക്കാൻ അശക്യമായ രൂപത്തോടുകൂടിയതു്) എന്നു പറയേണ്ടതായ പരബ്രഹ്മത്തിനു സച്ചിദാനന്ദാദികൾ സ്വരൂപലക്ഷണമാകുന്നു എന്നു താൽപര്യം].

"ജഗത്തിനും, മുന്നമതിൻ
പ്രാഗസത്വപദത്തിനും;
രാഗദ്വേഷാദിധീവൃത്തി
വേഗത്തിനാടിപെട്ടെഴും—
ചിദാഭാസാഖ്യജീവനും,
സദാലംബനമാകയാൽ;
ഉദാഹൃതം സൽപദത്താ—
ലേദാന്തേ സാക്ഷിചേതനം". ൫-൩.

[പ്രാഗസത്വപദം=പ്രാഗഭാവരൂപമായ നില, മൃത്തികയ്ക്കു ഘടരൂപമായി കാണപ്പെടുന്നതിന്— പരിണമിക്കുന്നതിന്— മുമ്പ് ആ

തിൽ പ്രാഗഭാവമിരിക്കുന്നതുദാഹരണം. കൂടസ്ഥനം അതിങ്കൽ ആരോപിതമായ അന്തഃകരണവും തൽപ്രതിബിംബമായ ചിദാഭാസനും ചേൎന്നതാണു ജീവൻ എന്നുവരികിലും ചിദാഭാസൻ എന്നു പറഞ്ഞാൽ ജാഗ്രൽകാലിക ജീവന്റെ ലക്ഷണത്തിനു ഭംഗമില്ല. മേൽ പ്രസ്താവിച്ച ലക്ഷണങ്ങളോടുകൂടിയ സാക്ഷിചൈതന്യത്തെ വേദാന്തത്തിൽ സത്, എന്ന പദംകൊണ്ടു നിർദ്ദേശിക്കുന്നു എന്നു സാരം. ഇതിൽ ജീവേശ്വരസാക്ഷിഭേദത്തെ ഗണിച്ചിട്ടില്ല. 'കൂടസ്ഥബ്രഹ്മണോൎഭേദോ നാമമാത്രാദൃതേ നഹി' എന്നു പഞ്ചദശിയിൽ സിദ്ധാന്തിച്ചിരിക്കുന്നു. സ്ഥൂലനിലയിൽ ഭേദം കല്പിക്കാമെങ്കിലും സാക്ഷിഭാവത്തിൽ അതിനു പ്രവേശമില്ല. ഈശ്വരനു മായയും തജ്ജന്യമായ സൎവ്വജ്ഞത്വാദികളും, ജീവനു് അവിദ്യയും അവിദ്യാകൃതമായ അല്പജ്ഞത്വാദികളും ഉപാധിയാണു്. ഈയുപാധികളററയവസ്ഥയിലാണു സാക്ഷിയെന്നു പറയുക. ആകയാൽ എല്ലാം യോജിക്കുന്നു എന്നു സ്പഷ്ടം].

"അതിൻഭാസ്സാൻജഡകല
പ്രതിഭാസിക്കകാരണം;
ചിതിയെന്നാപദത്തിൻസം-
ഗതിയാത്മാവിനൊത്തതായ്". ൧.

[ഭാസ്സ്=ദീപ്തി. ജഡകല=ജഡാംശം. പ്രതിഭാസിക്ക=വിളങ്ങുക. ആത്മപ്രകാശത്താൽ ജഡവസ്തു പ്രകാശിക്കകൊണ്ടു് ചിതി എന്ന നാമം അതിനു യുക്തമായി എന്നു താല്പൎയ്യം].

"സ്വയമേവ സമസ്തത്തിൻ
പ്രിയതാസ്പദമാകയാൽ;
ആയതാ'ദി'വിവക്ഷിച്ചു
നിയതാനന്ദരൂപമാം". ൨.

[പ്രിയതാസ്പദം=പ്രേമാസ്പദം. പരപ്രേമാസ്പദമായ പരമാത്മാവിന്റെ പ്രേമസ്വഭാവം പുത്രവിത്താദികളായ ബാഹ്യവസ്തുക്കളിൽ

പ്രതീതമാകനിമിത്തമാണ് അവ പ്രിയമായിത്തീരുന്നതു്. 'വിത്താൽ പുത്രഃപ്രിയഃ, പുത്രാൽപിണ്ഡഃ, പിണ്ഡാത്തഥേന്ദ്രിയം; ഇന്ദ്രിയാച്ച പ്രിയഃ പ്രാണഃ, പ്രാണാദാത്മാപരഃപ്രിയഃ' എന്ന വാർത്തികം ഇതിന്റെ താരതമ്യം കാണിച്ചിട്ടു പ്രേമപ്രകർഷം ആത്മാവിലാക്കിയിരിക്കുന്നു. 'പരപ്രേമാസ്പദതയാ പരമാനന്ദരൂപതാ'— പരപ്രേമാസ്പദമാകയാൽ ആയതു പരമാനന്ദരൂപമാണ് — എന്നു പ്രമാണമുണ്ടു്. 'ആത്മാർത്ഥത്വേന ഹി പ്രേയാൻ വിഷയോ ന സ്വതഃപ്രിയഃ' എന്നു് ആചാര്യസ്വാമി പറയുന്നു. ഇതാണു സച്ചിദാദി എന്നതിലെ ആദിശബ്ദം അഭിപ്രായപ്പെടുന്നതെന്നു സാരം].

"ചൈതന്യത്തിൻ ഭേദവാർത്ത-
യ്ക്കതഥാത്വമഭീപ്സിതം;
ഇതത്രേയാവിവരണ
മതത്തിൽത്വംപദാർത്ഥമാം". ൯.

[അതഥാത്വം=അപ്രകാരമല്ലായ്ക, എന്നുവച്ചാൽ ഭേദവാർത്തയിൽ അതിനഭിപ്രായമില്ല എന്നു താൽപര്യം. അതുപ്രകാരം, ജീവബ്രഹ്മഭേദമില്ലാത്ത ശോധിതസാക്ഷിചൈതന്യമാണു് ആ പ്രസിദ്ധവിവരണഗ്രന്ഥമനുസരിച്ചു് ത്വം പദാർത്ഥമെന്നു നിശ്ചയിക്കുന്നു].

സമാപ്തം. ശുഭം. ശാന്തി.

---

## മു ക്തി കോ പ നി ഷ ത്ത്

### പരിഭാഷ.

('അദ്വൈതവിദ്യാപണി'പരമാനന്ദനാഥൻ)

"ശാസ്ത്രത്തിന്നൊത്തത,ല്ലാത്ത-
തിത്ഥം രണ്ടുണ്ടു പൌരുഷം;
ശാസ്ത്രീയം ശുഭദം മറ്റേ-
തെത്ര്യം നാശഹേതുവാം. ൧.

ലോകശാസ്ത്രശരീരോത്ഥ-
മാകും ത്രിവിധവാസന;
ലോകർക്കാത്മാനുഭൂതിക്ക
പാകംകെട്ടിളവാക്കിടും. ൧.

വാസനാനിവഹം രണ്ടാ-
ണസത്തും സത്തുമിങ്ങനെ;
നീ സദ്വാസന ശീലിച്ചു
വസിക്കിലതുകൊണ്ടു താൻ. ൨.

ഈശനാമെൻപദം നേരേ
വേശിച്ചീടു,മതെന്നിയേ;
അശുദ്ധസേവിയായീടിൽ
നാശംകെട്ടു വശായിടും. ൪.

പൂർവ്വജന്മോപാർജ്ജിതമാം
ദുർവ്വാസന മരുൽസുത!
സർവ്വപ്രയത്നമതിനാൽ
നിർവ്വാസിച്ചീടണം ഭവാൻ. ൫.

തരത്തിൽ സദസന്മാർഗ്ഗം
ചരിക്കും വാസനാനദി;
തിരിക്ക ശുഭമാർഗ്ഗത്തിൽ
പൌരുഷത്തിൻബലത്തിനാൽ. ൬.

അശുഭത്തിൽ പതിച്ചാകി-
ലാശുമററതിലാക്കണം;

അശ്ശുഭത്തിംകെന്നുവിട്ടാൽ
ശുഭത്തിൽ ചേൎന്നു നിന്നിടും. ൭.

സൽഫലം വിട്ടൊഴിഞ്ഞെന്നാ-
ലപ്പോളിതരമാൎന്നിടും;
ചിത്തബാലനെ ലാളിക്ക
നിത്യം പൌരുഷമൊന്നിനാൽ. ൮.

അഭ്യാസപാടവാലെപ്പോൾ
ലഭ്യമാം വാസനോദയം
അഭ്യാസസാഫല്യമപ്പോ-
ളുത്ഭവിച്ചു, പരന്തപ! ൯.

"സന്ദേഹിക്കിലുമൊട്ടേറെ-
സ്സദ്വാസന വളൎത്തണം;
സദ്വാസനാധിക്യമാകും
നിർദ്ദോഷംതന്നെ മാരുതേ! ൧൦.

ജ്ഞാനം, വാസനതൻ നാശം,
മനോനാശം, മഹാമതേ!
ഒന്നായിവ ചിരം ശീലി-
ച്ചെന്നാൽ സിദ്ധി ലഭിച്ചിടും. ൧൧.

എന്നുമിമ്മൂന്നുമൊന്നിച്ചു
നന്നായ് ശീലിച്ചിടായ്കിലൊ
ഒന്നോടെ നൂറുവൎഷങ്ങൾ
ചെന്നാലും പദമാൎന്നിടാ. ൧൨.

ഓരോന്നായ് വളരെക്കാലം
പരിശീലിച്ചുകൊൾകിലും
മന്ത്രാക്ഷരം താവുമാറായ്
മന്ത്രിക്കുംപോലെ നിഷ്ഫലം. ൧൩.

നീണാൾ മൂന്നും പഴക്കീടിൽ
ഘനഹൃദ്ഗ്രന്ഥിയാകവേ
മൃണാളഖണ്ഡനത്തിങ്കൽ
ഗുണംപോലെ നുറുങ്ങിടും. ൧൪.

പല ജന്മങ്ങൾ ശീലിച്ചാ-
സ്ഥൂലസംസാരവാസന
തുലകില്ലഭ്യാസയോഗം
ചിലനാൾ ചെയ്തിടായ്കിലോ. ൧൫.

തിരിച്ചറിവൊടൊത്തുള്ള
പൌരുഷംകൊണ്ടു സൌമ്യ! നീ
ദൂരെബ്ഭോഗേച്ഛ തള്ളീട്ടു
ചേരുകീമൂന്നൊടും സദാ. ൧൬.

ചിത്തം വാസനയോടൊത്താൽ
ബദ്ധംനിർവ്വാസനം മനം;
മുക്തത,മീവിധമോതുന്നു
യുക്തിയുള്ളഭിയുക്തരും. ൧൭.

മാനസം വാസനാദോഷ
ഹീനമാക്കുക മാരുതേ!;

സത്യസമ്യക് ചിന്തനത്താൽ
ചിത്തവാസനയററുപോം. ൧൮.

ചിത്തം വാസന വിട്ടെന്നാൽ
കത്തും ദീപം കണക്കിനെ;
നിത്യവും ശമമോടൊത്തു
വർത്തിക്കും കപിസത്തമ! ൧൯.

സംസ്കാരാപേതമുററുള്ളം
ചിൽക്കാമ്പാമെന്നിലൂന്നുവോർ
ഓർക്ക, സച്ചിൽസുഖാകാര-
മൊക്കും ഞാൻതന്നെയെന്നു നീ. ൨൦.

സമാധികാര്യങ്ങളെല്ലാ-
മമാന്തത്തിൽ കഴിക്കിലും
സമാചരിക്കിലും * സർവ്വ-
കാമൻ സന്മതി മുക്തനാം. ൨൧.

കർമ്മാകർമ്മം സമാധാന-
മർമ്മട്ടു ജപമീവക
സംമൃഷ്ടസംസ്കാരവാനു
ചുമ്മാതന്നൊന്നു തേരുക. ൨൨

തനുവാസനമായീടും
മൌനം താൻ പരമം പദം;

* ആപ്ത(സർവ്വ)കാമൻ; 'സർവ്വകാമഃ സർവ്വരസഃ' എന്നു ശ്രുതി പറയുന്നു.

നിരുദ്ധവൃത്തിയായീടു-
മിന്ദ്രിയം വിഷയങ്ങളിൽ. ൧൩.

സ്വതേ പ്രവർത്തിപ്പൂ, പൂർവ്വ
വാസനാബലമൊന്നിനാൽ;
പററ ററു ദാസീനദൃഷ്ടി
വസ്തുവിൽ പതിയുംവിധം. ൧൪.

കൃത്യങ്ങൾ ചെയ്യുന്ന ധീര-
ചിത്തനാസക്തിയെന്നിയെ;
ഉള്ള ടങ്ങിയൊരേമട്ടിൽ
ബ്രഹ്മാവബോധം സ്ഫുരിക്കുകിൽ. ൧൫.

മുനിമാരതിനെത്തന്നെ
ചൊല്ലും വാസനയായ്കവേ!;
പലേകാലം പഴകിയ
പദാർത്ഥധ്യാനമൊന്നിനാൽ ൧൬.

കലങ്ങുമുള്ളം ജനന-
ജരാമരണമൂലമാം;
സംസ്കാരാൽപ്രാണവിസ്പന്ദം
സ്പന്ദാൽ സംസ്കാരമിങ്ങനെ. ൧൭.

ബീജാങ്കുരക്രമാൽ രണ്ടും
ചേതസ്സിൻഹേതുവായ്വരും;
മനശ്ശാഖിക്കു സംസ്കാര-
പ്രാണസ്പന്ദങ്ങൾ രണ്ടുതാൻ. ൧൮.

വിത്തി,തിൽ ക്ഷതിയൊന്നിന്നു
പററിയാൽ രണ്ടുമററുപോം;
പററ ററ വൃത്തി, സംസാര-
ത്തോററത്തിൻ പരിവൎജ്ജനം. ൨൯.

ദേഹാന്തചിന്തയിവയാൽ
ദഹിച്ചീടുന്നു വാസന;
വാസനാതാനവാൽ ചിത്തം
നിസ്സംഗ്ഗനിലവിട്ടിടും. ൩൦.

മനസ്സുവാസനാഭാവാൽ
മനനം വിട്ടിരിക്കിലൊ
തനിച്ചുശാന്തിനൽകുന്ന
മനോന്മനി കരസ്ഥമാം. ൩൧.

അജ്ഞനായ്, തൽപദത്തെനീ
യറിഞ്ഞീടാതനാൾവരെ
ഗുരുശാസ്ത്രപ്രമാണങ്ങൾ
നിരൂപിച്ചുതത്വമോൎക്കുക. ൩൨.

ജ്ഞാനമാൎന്നാധിയററാത്മ-
പാകംവന്നോരനന്തരം
ശാസ്ത്രാദിനിഷ്ഠം മുൻചൊന്ന
ശുഭവാസനയും വിടാം. ൩൩.

സദ്രൂപാരൂപമായ് രണ്ടു
തരമുണ്ടു മനോലയം;

സ്വരൂപം ദേഹമുക്തന്നു-
മരൂപം മേൽ വിദേഹന്നും. ൩൪.

ഇതിൻനാശക്രമത്തേന്നീ
സാദരം കേൾക്ക മാരുതേ!
മൈത്ര്യാദിഗുണമാന്നപ്പോ-
ളസ്തമിക്കുന്നു മാനസം, ൩൫.

അപ്പോൾ ശാന്തി ലഭിച്ചീട-
മല്പവും വേണ്ട സംശയം;
പുനരുല്പത്തിതൻബീജ-
മററതാമീ മനസ്ഥിതി. ൩൬.

ജീവന്മുക്തിപദം നേരെ
കൈവന്നോർക്കുള്ളതായിടും;
ജീവന്മുക്തഗമായോരീ
മനോനാശം സ്വരൂപമാം. ൩൭.

വിദേഹമുക്തനിൽ കാണ്മ-
തരൂപാഖ്യമനോലയം;
പലപല്ലവവും കൊമ്പും
ഫലവുംനാമ്പുമാന്നതായ്, ൩൮.

വിലസുംഭവവൃക്ഷത്തിൻ-
നില മാനസവേരിലാം;
സംകല്പമത്രേ ചേതസ്സു,
സംകല്പത്തെയറുത്തു നീ, ൩൯.

സംസാരവൃക്ഷോച്ഛേദാർത്ഥം
സംഹരിക്ക മനസ്സിനെ;
ഉപായമൊന്നേ തൻചിത്ത-
മപക്ഷയമടഞ്ഞിടാൻ. ൪൦

മനോജനിയനാർത്ഥംതാൻ,
മനോനാശം മഹോദയം;
ജ്ഞാനിക്കുണ്ടാം മനോനാശം
മനസ്സജ്ഞന ശൃംഖല. ൪൧.

ഏകതത്വവിചാരാതി-
രേകാൽചിത്തജയം വരെ
അകമേ നടമാടുന്നു
സംസ്കാരം നിശിഭൂതവൽ. ൪൨.

ശോഷിപ്പിച്ചുണ്മദാടോപം
ഹൃഷീകാരിയെ വെല്ലുകിൽ
വിഷയാശനശിക്കുന്നു
തുഷാരെ നളിനീസമം. ൪൩.

വിചാരനിരതൻ നിത്യ-
മൊരേയാസന സംസ്ഥനായ്
കരം ഞെരിച്ചുമംഗങ്ങൾ
പരം തമ്മിലുരുമ്മിയും. ൪൪.

പൽകടിച്ചും പലേമട്ടു
പണിപ്പെട്ടാദ്യവേളയിൽ

വല്ലവാറും ജയിക്കേണം
നില്ലാതനിജമാനസം. ൪൫.

ശ്രേഷ്ഠോപായം ശ്രയിക്കാതെ
പാട്ടിലാകില്ല മാനസം;
തോട്ടിയെന്ന്യേ മദം കൊണ്ടു
കാട്ടാനയമരാത്തപോൽ. ൪൬.

അധ്യാത്മവിദ്യാവിജ്ഞാനം,
സാധുസംസേവനം, തഥാ
സംസ്കാരമാർജ്ജനം, പ്രാണ-
സ്പന്ദത്തിൻപ്രതിരോധനം. ൪൭.

മനോജയത്തിനുള്ളോരു
മഹോപായങ്ങളീവക;
ഈയുപായങ്ങളുള്ളപ്പോൾ
ഹഠത്താലുള്ളടക്കവോർ. ൪൮.

വിളക്ക്'ണച്ചി'രുട്ടത്തു
വസ്തു തേടും 'കറങ്ക'ലാൽ;
ഹഠം കൊണ്ടു മനംവെൽവാൻ
തുടങ്ങും മൂഢബുദ്ധികൾ. ൪൯.

മത്തഹസ്തീന്ദ്രനെക്കെട്ടാൻ
കൊതിക്കും ബിസതന്തുവാൽ;
വൃത്തി വല്ലികളോടൊത്ത
ചിത്തമാം പാദപത്തിന്. ൫൦.

വിത്തുരണ്ടാണുററ വസ്തു
പ്രത്യയം, പ്രാണസംക്രമം;
നിലയെങ്ങുമെഴും സംവി-
ത്തുലയും പ്രാണകമ്പനാൽ. ൧൧.

മനസ്സേകാഗ്രമായീടിൽ
ജ്ഞാനമപ്പോഴുദിച്ചിടും;
അതിൻ സാധനമാം ധ്യാനം
വിധിപോൽ ചൊല്ലിടുന്നു മേൽ. ൧൨.

ലയചിന്താക്രമത്താലെ
വിക്ഷേപങ്ങളറുത്തഥ;
പരിശേഷിച്ച ചിന്മാത്ര
സുഖരൂപം സ്മരിക്ക നീ. ൧൩.

അപാനൻ നിന്നപിൻ പ്രാണ-
നകത്തുദയമാം വരെ;
അന്തഃകുംഭകകാലം താ-
നറിയുന്നിതു യോഗികൾ. ൧൪.

പ്രാണൻ പുറം ചേർന്നപാനൻ
ജനിച്ചില്ലായിടയ്ക്കൂലം;
പൂർണ്ണമായ സമാവസ്ഥ
തന്നെയാം ബാഹ്യകുംഭകം. ൧൫.

ഞാനെന്ന ബുദ്ധിപോയ് ബ്രഹ്മം
താനെന്നുള്ളേകഭാവന;

സമ്യഗ്ധ്യാനപ്രകർഷത്താൽ
സംപ്രജ്ഞാതസമാധിയാം. ൫൩.

ആനന്ദദായിയാം വൃത്തി
ജ്ഞാനമററ മനസ്ഥിതി;
ആമോദം യോഗികൾക്കേകു-
മസംപ്രജ്ഞാതനാമകം. ൫൪

മുനിഭാവ്യം 'പ്രഭാ, ബുദ്ധി,
മനശ്ശൂന്യം' ചിദാത്മകം;
ഇതല്ലല്ലെന്നു ചെല്ലുമ്പോൾ
ജ്യോതിസ്സ്വരൂപിയായിരിക്കും സമാധിയാം. ൫൫.

ശിവസ്വരൂപമായുള്ളും
പുറവും തികവുററതായ്;
വിധിക്കുനേരെ യോജിച്ചോ-
രിസ്സമാധി യഥാർത്ഥമാം. ൫൬.

ദൃഢഭാവനയാൽ മുൻപി-
ന്നോക്കാതെയൊരുവസ്തുവെ
ഗ്രഹിക്കിലതിനെത്തന്നെ
ചൊല്ലും വാസനയെന്നിഹ. ൫൭.

ഒന്നിനെത്തന്നെയുററുള്ളി-
ലുന്നീടുന്നോൻ കപീശ്വര!
അനന്യവാസനാവാനാ-
യതിൻ ഭാവമടഞ്ഞിടും. ൫൮.

ഈനിലയ്ക്കെത്തിയോനും തൻ
വാസനാഹൃതചിത്തനായ്;
* ഏതൊ കണ്ടതുസദ്വസ്തു-
വെന്നോർത്തങ്ങു പകച്ചുപോം. ൩൨.

ദൃഷ്ടിയുന്മാദാലെല്ലാം
ഭ്രാന്തമായ്ക്കണ്ടിടുംവിധം;
വാസനാവേഗഭേദത്താൽ
സ്വരൂപസ്ഥിതിയററിടാ. ൩൩.

ശുദ്ധം മലിനമെന്നേവം
സിദ്ധമാം വാസനാദ്വയം;
പ്രഥമം ജനിപോക്കീടും
ദ്വിതീയം ജന്മഹേതുകം. ൩൪.

അജ്ഞാനപൂർണ്ണാകൃതിയാ-
യഹന്താസ്ഫൂർത്തിയാർന്നതായ്,
ഭാവിജന്മപ്രഭവമായ്
ചൊൽവൂ മലിനയേ ബുധർ. ൩൫.

വറുത്തവിത്തുപോൽഭാവി-
പ്പിറപ്പിൻ മുളമുററുമേ
അറുത്തു തള്ളി നിന്നീടും
സ്ഥിരസ്ഥിതിയനുത്തമം ൩൬.

* ‘പടാദ്ഘടമുപായാതി ഘടാച്ഛകടമുൽക്കടം; ചിത്തമർത്ഥേഷു ചരതി പാദപേഷ്വിവമർക്കടഃ’ എന്നപോലെ ഉദ്ദാലകനു സംഭവിച്ച കലക്കങ്ങളും പിന്നീടു സമാധിയിലുണ്ടായ തമഃപ്രകാശാദിദർശനവും മററും ഇവിടെ അനുസന്ധേയമാണ്.

സൎവ്വശാസ്ത്രകഥാകന്ഥാ-
ചൎവ്വണം മാരുതേ! വൃഥാ;
ഉള്ളിലുള്ളൊളി കാണ്മാനായ്
നല്ലപോൽ വേലചെയ്ക നീ. ൬൭.

ദൎശനാദൎശനം തള്ളി
സ്വയം കേവലരൂപനായ്;
ബ്രഹ്മവിത്തായി വൎത്തിപ്പോൻ
ബ്രഹ്മംതന്നെ കപീശ്വര!. ൬൮.

മറനാലൊട്ട ശാസ്ത്രങ്ങൾ
കറ തീൎത്തു പഠിക്കിലും
അറികില്ലാത്മതത്വം നൽ-
കറിയെദ്ദൎവ്വിയെന്നപോൽ. ൬൯.

ഏറും സ്വദേഹദൗൎഗ്ഗന്ധ്യാൽ
വെറുപ്പേല്ക്കാത്ത മൎത്ത്യന്
വിരക്തി വരുവാനന്യ-
മുരച്ചീടുന്നതെന്തുവാൻ?. ൭൦.

ദേഹമേററമശുദ്ധംതാൻ
ദേഹിയോ ബഹുനിൎമ്മലം;
രണ്ടിന്നുമുള്ളന്തരത്തെ-
ക്കണ്ടീടിൽ ശൌചമാക്കിതിൽ?. ൭൧.

വാസനാബന്ധമേ ബന്ധം
വാസനാഹതിമോക്ഷമാം;

സംസ്കാരം സംത്യജിച്ചിട്ടു
പോകേണം മോക്ഷകാംക്ഷയും. ൧൮.

ചിത്തദ്വിഷയാസക്തി
യാത്ര്യംതള്ളീട്ടു പിന്നെ നീ;
മൈത്ര്യാദിസദ്വാസനയെ
നിത്യം ശീലിച്ചുകൊള്ളുക. ൧൯.

വൃത്തിയായതിലൊന്നാലും
പററൽ കൂടാതെ ശാന്തനായ്;
സമസൌഹൃദനായാത്മ-
മാത്രവാസനനാക നീ. ൨൦.

ഇതിനേയും മനോബുദ്ധി
സമേതം സംത്യജിച്ചഥ;
ശേഷസ്ഥിരസമാധാന-
നായ്മൽഭാവം ഭജിക്കുക. ൨൧.

ശബ്ദാദിയായവിഷയങ്ങളെഴാതെയെന്നും
സത്ഭാവമോടു കലനാമവിഹീനമായി;
വർത്തിക്കുമവ്യയമതാം മമ പൂജ്യരൂപം
നിത്യം സമീരണകുമാര! ഭജിച്ചുകൊൾക!. ൨൨.

ദൃശ്യരൂപമായ് കലനവിട്ടു വിയത്തിനൊപ്പം
വ്യാപിച്ചു നാശരഹിതം നിയതം വിളങ്ങും
രണ്ടററ കാരണപരംപൊരുളാണു ഞാനെ-
ന്നുള്ളററുണന്നഖിലബന്ധവിമുക്തനായോം. ൨൩.

തെല്ലം സ്വതേ വിഷയബാധപെടാത ശുദ്ധ-
സാക്ഷിസ്വരൂപനിലപൂണ്ടൊരുമാററമെന്ന്യേ;
എങ്ങുംനിറഞ്ഞമരുമപ്പരിപൂർണ്ണബ്രഹ്മാ-
വാകുന്ന ഞാനിതി മുറയ്ക്കു നിനച്ചുകൊൾക!. ൬൮.

ഉൽപത്തി, മൃത്യു, ജരയെന്നിവയെന്നിയെങ്ങും
വ്യാപിച്ചു കാര്യമൊട്ടു കാരണവും കടന്നു്;
സത്തായ് സ്വയം വിലസിടും പരിശുദ്ധനാംഞാൻ
നിത്യാതിതൃപ്തനിതി ഭാവന ചെയ്തുകൊൾക! ൬൯.

ജീവന്മുക്തിപദം വിട്ടു
നിജദേഹാന്തവേളയിൽ;
വിദേഹമുക്തിയാർന്നീടു-
മനക്കം നിന്ന കാററുപോൽ". ൭൦.

ഓം. ശുഭം. ശാന്തി.

---

## പ്രപഞ്ചവിചാരപദ്യ

(പരമാനന്ദനാഥകൃതി)

"സ്വഭാവം, സൂക്ഷ്മാണുപ്രകരഘടനം,
വൈദ്യുതമയ-
പ്രഭാതുല്യജ്ഞാനം, ഗഗനസമവ-
സ്തുന്യമഥവാ;
അഭാവം, ദൈവേച്ഛാവിലസിതമിദം,
ശക്തിയുടെ വൻ-
പ്രഭാവം, വർണ്ണിപ്പൂ മതമിതി
ജഗൽസത്ത ബഹുധാ". ൧.

[ഈ കാണുന്ന ലോകം എന്താകുന്നു? ഇതെവിടെനിന്നുണ്ടായി? ഇങ്ങനെ ദൃശ്യമായ പ്രപഞ്ചത്തെക്കുറിച്ചു മനുഷ്യഹൃദയത്തിൽ ചോദ്യങ്ങൾ ഉണ്ടാകാം. ഈ ചോദ്യങ്ങൾക്കു ബുദ്ധിയുടെ സൂക്ഷ്മാവലോകനസാമർത്ഥ്യംപോലെ സമാധാനങ്ങളും കണ്ടുകിട്ടും. ഇപ്രകാരം ഓരോരുത്തർ ചെയ്ത ജഗദ്രൂപനിരൂപണങ്ങളെയാണ് ഈ പദ്യത്തിൽ പ്രതിപാദിക്കുന്നതു്. എല്ലാം സ്വഭാവമാണെന്നു ചിലർ വാദിക്കുന്നു. ചാർവാകാദികൾ ഈ കൂട്ടത്തിൽ ഉൾപ്പെടും. ഈ പ്രപഞ്ചം ഇങ്ങനെയെല്ലാം ഇരിക്കുന്നതു് അതിന്റെ സ്വഭാവം അഥവാ പ്രകൃതികൊണ്ടാണെന്ന് അവർ പറയുന്നു. ഒരു സാധനത്തെക്കുറിച്ചു്, ഇതെന്താണ് ഈ സ്വഭാവത്തിൽ കാണപ്പെടുന്നതു്, എന്നു ചോദിക്കുമ്പോൾ ഈ സ്വഭാവത്തിലിരിക്കകൊണ്ടാണെന്നു പറഞ്ഞാൽ അതു ന്യായമായ ഉത്തരമാണൊ? സ്വഭാവത്തിന്റെ ഹേതുവിനെ സംബന്ധിച്ചു് ആകാംക്ഷയുണ്ടാകുമ്പോൾ അതും സ്വഭാവംതന്നെയെന്നു പറയുന്നതു യുക്തമല്ല. പ്രപഞ്ചം നിയതസ്വഭാവത്തോടുകൂടാതെ ക്ഷണപരിണാമിയായിരിക്കയാൽ സ്വഭാവവാദത്തിന് അടിസ്ഥാനവും കിട്ടുന്നില്ല. അതുകൊണ്ടു്, എല്ലാം സ്വഭാവമെന്നു വാദിക്കുന്നതു്, വസ്തുസ്ഥിതിയെക്കുറിച്ചൊന്നുമറിഞ്ഞുകൂടാ എന്നു പറയുന്നതിന്റെ പര്യായാന്തരമായി പരിഗണിക്കണം. ലോകം പരമാണുസംമേളനരൂപമെന്നുള്ള സിദ്ധാന്തത്തെ രണ്ടാമതു പറയുന്നു. ഇതിൽ പല കക്ഷികളുമുണ്ടെങ്കിലും 'നിത്യാ പരമാണുരൂപാ' എന്നു തുടങ്ങി വാദഡിണ്ഡിമം മുഴക്കുന്ന താർക്കികന്മാർ മുഖ്യന്മാരാണ്. പരമാണുക്കൾ ദ്വ്യണുകത്ര്യണുകാദിഭാവംകൈക്കൊണ്ടു് ഒടുവിൽ ജഗത്തായി പരിണമിക്കുന്നു എന്ന് ഇവർ അഭിപ്രായപ്പെടുന്നു. ഇതു ശരിയല്ല. പരമാണു നിരവയവമാണ് എന്നിവർക്കു പക്ഷമുള്ള സ്ഥിതിക്ക് ആ മാതിരി പരമാണുക്കൾ എത്രകൂട്ടിച്ചേർന്നാലും സാവയവമായപ്രപഞ്ചം എങ്ങനെ ഉത്ഭവിക്കും? അതിനു ന്യായമുണ്ടെന്നുപറഞ്ഞാൽ 'കാരണഗുണപൂർവ്വകഃ കാര്യഗുണോ ദൃഷ്ടഃ' എന്നുള്ള സ്വന്തനിയമം ബാധിക്കപ്പെടും. ഇങ്ങനെ ഇവരുടെ ജഗൽസൃഷ്ടി ദുർഘടത്തിലാകുന്നു. ഈ കൂട്ടരുടെ യുക്തിവാദശക്തി അസാമാന്യമായിരുന്നിട്ടും സിദ്ധാന്തം ഈവിധം അബദ്ധത്തിൽ കലാശിച്ചതു നോക്കുമ്പോൾ "Man is imperfect"— മനുഷ്യൻ അപൂർണ്ണൻ— എ

ന്ന തത്വം വിലവച്ചു തീരു. ആദ്യം വിവരിക്കപ്പെട്ട പക്ഷക്കാരുടെ— സാക്ഷാൽ സ്വഭാവവാദികളുടെ— നിരൂപണം ലോകത്തിന്റെ സ്ഥൂലനിലവിട്ട് അല്പവും അപ്പുറം പോയിട്ടില്ല. അവർ ഈ കാണുന്ന രീതിതന്നെ ഇതിന്റെ നിയതസ്വരൂപമെന്നു കരുതുന്നു. രണ്ടാമതു പറഞ്ഞ പരമാണുവാദികൾ സ്ഥൂലപ്രകൃതിക്കു നിത്യത്വമാരോപിക്കാതെ കുറെക്കൂടി സൂക്ഷ്മത്തിലേക്കു കടന്ന് ഊഹമാത്രഗോചരമായ ഒരു പാദാനത്തിൽനിന്നു ലോകം ഉണ്ടാകുന്നതായിപ്പറയുന്നു. കാരണമായി കല്പിച്ചിരിക്കുന്ന പരമാണു കേവലം മനോമയമാണ്. കുറഞ്ഞപക്ഷം ഇപ്രകാരം ഒരു വസ്തുവിനെയെങ്കിലും ബാഹ്യഹേതുവായി ഉത്ഭാവനം ചെയ്യാതെ പ്രപഞ്ചോല്പത്തി ഇവർക്കു വിചാരസഹമാകുന്നില്ല. ചിലർ ഇതിലും സൂക്ഷ്മമായ വിചാരണകൊണ്ട് ബാഹ്യപ്രപഞ്ചസത്തയെ തീരെ നിഷേധിച്ച് അത് ആന്തരപ്രപഞ്ച— മനോവിചാരവിലാസ— മാത്രമാണെന്നു സിദ്ധാന്തിക്കുന്നു. ഇവരുടെ പക്ഷത്തെയാണ് 'വൈദ്യുതമയപ്രഭാ....... ജ്ഞാനം' എന്ന ഭാഗംകൊണ്ടു നിർദ്ദേശിക്കുന്നത്. എല്ലാം ക്ഷണികവിജ്ഞാനജന്യങ്ങളാണെന്നു സിദ്ധാന്തിക്കുന്ന ഇവരെ വിജ്ഞാനവാദികൾ എന്നു വിളിച്ചുവരുന്നു. പ്ലേറ്റോ, ക്യാൻറ് മുതലായ പാശ്ചാത്യതത്വവിത്തുകളുടെ മതം (Idealism) ഏകദേശം ഈ മാതിരിയിലുള്ളതാകുന്നു. വിജ്ഞാനവാദവും സിദ്ധാന്തപക്ഷമാകുന്നില്ല. പ്രപഞ്ചം ഈ കാണുന്ന മാതിരി അല്ലെങ്കിലും പ്രതീതിക്കു സൂചനം ഒന്നുണ്ടായിരിക്കേണ്ടതാവശ്യമാണ്. അതിനെ ഇവർ സമ്മതിക്കാത്തതുകൊണ്ട് ഇവരുടെ വാദം യുക്തിയുക്തമാകുന്നില്ല. ഇനി, ആന്തരബാഹ്യപ്രപഞ്ചങ്ങൾ രണ്ടും ഇല്ലാത്തതെന്നും, അഭാവം മാത്രം വാസ്തവമെന്നും അഭിപ്രായപ്പെടുന്ന ശൂന്യവാദികളുടെ പക്ഷത്തെക്കുറിച്ചു പറയുന്നു. ഇതു വെറും അനനുഭവവാദമാണ്. 'ഞാൻ സ്കൂളിൽ ചെന്നപ്പോൾ അവിടെ ഒരു മനുഷ്യരുമില്ലായിരുന്നു' എന്നൊരാൾ പറയുംപ്രകാരമാണിത്. ഒരു മനുഷ്യരുമില്ലായിരുന്നു എന്നയാൾക്കെങ്ങനെ പറയാം. അവിടെ ഉള്ളവനായ അയാൾ— വക്താവ്— ഒരു മനുഷ്യനല്ലേ? അപ്പോൾ തന്റെ സൽഭാവം വിസ്മരിച്ചിട്ടായിരുന്നു ആരുമില്ലെന്ന് ആ മനുഷ്യൻ പറഞ്ഞതു്. ഇതുപോലെ ശൂന്യത്തിന്റെ സാക്ഷിയെ മറന്നിട്ടാണ് എല്ലാം ശൂന്യമെന്നു വാദി

കുന്നത്. സാക്ഷിയില്ലെങ്കിൽ ശൂന്യമുണ്ടെന്ന് ആരുപറഞ്ഞു? സംക്ഷിസത്ത സമ്മതിക്കുന്നപക്ഷം സർവ്വശൂന്യത്വം എങ്ങനെ സിദ്ധിക്കും? ഇങ്ങനെ ശൂന്യവാദം കഷായിക്കുന്നു. അടുത്തത്, എല്ലാം "ദൈവം" അദ്ദേഹത്തിന്റെ താന്തോന്നിത്വംകൊണ്ടു സൃഷ്ടിച്ച്, അഥവാ 'പടച്ചു' എന്നു പറയുന്ന ക്രിസ്തീയയവനകഥകളെ പരാമർശിക്കുന്ന ഭാഗമാണ്. ഒരേ സംപ്രദായമവലംബിച്ചു സൃഷ്ടികാര്യം പ്രതിപാദിക്കാൻ തുടങ്ങുന്ന രണ്ടു ഗ്രന്ഥങ്ങൾ തമ്മിൽ വിയോജിച്ചാൽ ഒന്നും വിശ്വാസ്യമല്ലെന്നു തീർച്ചയാക്കാം. 'ദൈവം' ആറുദിവസങ്ങൾകൊണ്ട് ആകാശാദികൾ സൃഷ്ടിച്ചു എന്നു ബൈബിൾ പറയുന്നു; അങ്ങിനെയല്ല, എല്ലാം ('കുൻ') ഒരുനൊടിയിടയിൽ 'പടച്ചു' എന്നു കൊറാൻ ഘോഷിക്കുന്നു. ഇങ്ങനെ പലകാര്യത്തിലും ഇവ വിഘടിക്കുന്നു. അതുകൊണ്ട് ഏതു ശരിയെന്നറിവാൻ പ്രയാസം. ദൈവം പ്രപഞ്ചം എന്തിനു സൃഷ്ടിച്ചു? എങ്ങിനെ സൃഷ്ടിച്ചു? ഇത്യാദി ചോദ്യങ്ങളെ ഈ മതങ്ങൾ യുക്തിപൂർവ്വം സമാധാനിക്കുന്നില്ല. സൃഷ്ടിയുടെ ഉദ്ദേശത്തെപ്പററി ചോദിക്കുമ്പോൾ, ദൈവം തന്റെ മഹത്വത്തിനുവേണ്ടി ഈ പ്രവൃത്തിയിൽ ഏർപ്പെട്ടതാണെന്നു ക്രിസ്തീയനാമധാരികൾ പറയുന്നു. ക്രിസ്തു എന്നൊരാൾ ഉണ്ടായിരുന്നുവെന്നോ ഉണ്ടായിരുന്നെങ്കിൽതന്നെ ആയാൾ വല്ല മതനിയമങ്ങളും പാസാക്കീട്ടുണ്ടെന്നോ ഉറപ്പിച്ചുപറവാൻ നിവൃത്തിയില്ലാത്തവിധം പൂർവ്വരേഖകൾ പ്രതികൂലിക്കനിമിത്തമാണ് ഇവിടെ, ക്രിസ്തീയനാമധാരികൾ പറയുന്നു, എന്നഭിപ്രായപ്പെട്ടത്. 'ദൈവം' പൂർണ്ണമഹത്വമുള്ളവനായിരിക്കെ സൃഷ്ടിചെയ്തിട്ടു മഹത്വം പുഷ്ടിപ്പെടുത്താൻ എന്തിരിക്കുന്നു! ഞാൻ മുമ്പു ക്രിസ്തുമതത്തെക്കുറിച്ച് ഒരു നിരൂപണം പ്രസിദ്ധംചെയ്തിരുന്നതിൽ ഈ ഭാഗം ഇങ്ങനെ ഖണ്ഡിച്ചിരുന്നു. അതിന് ഒരു പാതിരി തോമാസ്, എഴുതിയ സമാധാനം:— 'ദൈവത്തിനു രണ്ടുതരം മഹത്വങ്ങളുണ്ട്; അവയെ ആന്തരമെന്നും ബാഹ്യമെന്നും ഗണിക്കാം. ദൈവം പരിപൂർണ്ണനായിരിക്കയാൽ ആഭ്യന്തരമഹത്വത്തിനു കുറവില്ല. ബാഹ്യമഹത്വത്തിന് ഏററക്കുറച്ചിൽ ഉണ്ടായിക്കൊണ്ടിരിക്കും.' ഇതു പരമാബദ്ധംതന്നെ. ദൈവം പരിപൂ

ണ്ണനെന്നു സ്ഥാപിച്ചിട്ട്, അദ്ദേഹത്തിനു ബാഹ്യാഭ്യന്തരഭേദം കല്പിക്കുന്നത് എത്ര മൌഢ്യമാണ്! പരിപൂർണ്ണവസ്തുവിന് ഉള്ളും പുറവും എങ്ങിനെ സിദ്ധിക്കും? ക്രിസ്തീയയുക്തിക്ക്, അകവും പുറവും ഉണ്ടെന്നിരിക്കട്ടെ; എന്നാൽത്തന്നെ പരിപൂർണ്ണന് ഏറെക്കുറച്ചിൽ നിമിത്തമുണ്ടാകുന്ന വികാരം സമ്മതമാകുമോ? ഒരു വസ്തുവിന്റെ ഒരു ഭാഗം പൂർണ്ണവും മറുഭാഗം അപൂർണ്ണവും ആയിരിക്കുന്നത് 'അർദ്ധജരതീ' ന്യായാനുസാരി— വിഷമം— അല്ലേ? എങ്ങിനെയായാലും മഹത്വത്തിനായി സൃഷ്ടിച്ചു എന്നതിനു നിലയില്ല. കൊറാനും ടി. ചോദ്യത്തിനെ ഏകദേശം ഈ ജാതിയിൽത്തന്നെ സമാധാനിക്കുന്നു. ഇനി, എങ്ങിനെ— എന്തു സാധനംകൊണ്ട്— സൃഷ്ടിച്ചു? എന്നുള്ള ചോദ്യത്തിനു 'ശൂന്യത്തിൽനിന്ന്'' എന്നിവർ മറുപടി പറയുന്നു. ഇതാ, "ശൂന്യാവസ്ഥയിലിരുന്ന വസ്തുക്കൾ ഭാവാവസ്ഥയെ പ്രാപിച്ചു......" എന്നു പഴയ പാതിരിയും ഇതിനെ പിൻതാങ്ങുന്നു. ഈ സൃഷ്ടി അനഭ്രവൃഷ്ടിപോലെ പാറിയതാണ്. ശൂന്യത്തിൽനിന്നും തദ്വിജാതിയുടെ ആവിർഭാവം ഒരിക്കലും സംഭാവ്യമല്ല. "നാസതോ വിദ്യതേ ഭാവഃ" 'Something cannot come out of nothing' എന്നിങ്ങനെ തത്വവിജ്ഞാനികൾ ഈ അസംഭവവാദത്തെ എതിർക്കുന്നു. ശൂന്യത്തിൽനിന്നു ഭാവവസ്തുക്കൾ ഉണ്ടാകുമെങ്കിൽ പൂജ്യത്തിൽനിന്നു പൂർണ്ണസംഖ്യയും ജനിക്കണം. ഇതനുഭവത്തിനു യോജിച്ചതാണോ? ഇവരുടെ 'ദൈവം' സർവ്വശക്തനാകകൊണ്ട് അഭാവത്തിൽനിന്നും ഭാവത്തെ ഉൽപാദിപ്പിച്ചു എന്നു വാദിച്ചാൽ അതും ഘടിക്കുന്നതല്ല. പരിപൂർണ്ണസദ്രൂപനായ 'ദൈവ'ത്തിനന്യമായി വിജാതിയായ അസത്വസിദ്ധി ദുർഘടമാകുന്നു അസത്തെന്നൊന്നു സിദ്ധിക്കാതിരിക്കെ അതിനെ ഉപാദാനമാക്കി എങ്ങിനെ സൃഷ്ടികാര്യം നിർവ്വഹിക്കും? അതല്ല, അസത്തുണ്ടെന്നു വാദിക്കയാണെങ്കിൽ ദൈവത്തിന്റെ സൽഭാവത്തിനുള്ള പരിപൂർണ്ണതയൊഴിയുന്നു. ഇങ്ങനെ ശൂന്യത്തിങ്കൽനിന്നുള്ള ജഗൽസൃഷ്ടികഥ കുഴപ്പത്തിലാകുന്നു. പ്രപഞ്ചം എന്തിനായി സൃഷ്ടിച്ചു? എന്തുകൊണ്ടു സൃഷ്ടിച്ചു? ഈ രണ്ടു ചോദ്യങ്ങൾക്ക് ഇവർ കൊണ്ടുവരുന്ന സമാധാനം 'ദൈവ'ത്തിനെ വഷളാക്കിത്തീർക്കാൻ പര്യാപ്തമാകുന്നതല്ലാതെ ജഗദുല്പത്തിക്കു സാധകമാകുന്നില്ല. ഐഹികസൃഷ്ടികാര്യം ഈവിധം അസ്ഥ

നത്തിൽ കലാശിക്കുംപോലെതന്നെ ഇവരുടെ മോക്ഷസൌധമായ സ്വർഗ്ഗാദിയുടെ ഉൽപത്തിക്കും സാംഗത്യമില്ലാതെ പോകുന്നു. യുക്തി കൊണ്ടു ശോധിക്കുന്ന വർക്ക് ഈ കൂട്ടരുടെ പുസ്തകങ്ങളും പ്രസംഗങ്ങളുമെല്ലാം വെറും പാവങ്ങളെ മിരട്ടാനുള്ള കെട്ടുകഥകളാൽ സമ്പൂർണ്ണങ്ങളെന്നു കാണാം. 'ശക്തിയുടെ വൻപ്രഭാവ'മാകുന്നു പ്രപഞ്ചമെന്നു ശാക്തേയന്മാർ പറയുന്നു. ശക്തിവാദം പലതരത്തിലുണ്ട്. ഒരുകൂട്ടർ ദേവിയെ ശക്തിനാമികയാക്കി ഭുവനമാതൃസ്ഥാനം അവരിൽ സ്ഥാപിക്കുന്നു. ഇതിൽ സൃഷ്ടികർത്തൃഗതമായ ലിംഗവ്യത്യയമൊഴിച്ചാൽ ശേഷമെല്ലാം സേശ്വരവാദികളുടെ പക്ഷത്തോടു യോജിക്കുന്നു. പ്രയോജനഹീനത്വാദിദോഷത്താൽ ഈ പക്ഷവും ദുർബ്ബലപ്പെട്ടുപോകുന്നു. (Force) ശക്തിയുടെ അവലംബത്താൽ ഈ പ്രപഞ്ചം നില്ക്കുന്നു എന്നു ചില ആധുനികതത്വശാസ്ത്രജ്ഞന്മാർ വാദിക്കുന്നു. പദാർത്ഥസംയോഗജന്യമാണു ശക്തി എന്നും, അതല്ല, ശക്തി തന്നെയാണു പദാർത്ഥരൂപത്തിൽ പരിണമിച്ചിരിക്കുന്നതെന്നും മററും പല ഭിന്നാഭിപ്രായങ്ങൾ ഇവർ പറയുന്നതുകൊണ്ട് ഒന്നും എടുക്കാറായിട്ടില്ല. ഇവിടെ, ഈ വർഗ്ഗക്കാരിൽ ഇങ്ങേഅററത്തെ ആളായ ബ്രഹ്മാനന്ദശിവയോഗിയും തലകാട്ടാൻ തുടങ്ങുന്നു. ഈ സ്വാമിയുടെ ശക്തിവാദം ബഹു നേരംപോക്കായിട്ടുണ്ട്. ശക്തിതത്വത്തെക്കുറിച്ചു താൻ എങ്ങിനെയെല്ലാം ധരിച്ചുവച്ചിരിക്കുന്നു എന്ന് ഈ ആൾക്കു തന്നെ രൂപമുണ്ടെന്നുതോന്നുന്നില്ല. ശക്തിശബ്ദത്തിനു ദേവീപരമായ അർത്ഥം പ്രധാനലക്ഷ്യമാക്കിപ്പോകുന്ന പ്രബന്ധങ്ങളിൽ നിന്നു ചില മുറിശ്ലോകങ്ങൾ ചിലടത്തുദാഹരിച്ചു കാണുന്നു. ചിലടത്ത്, മായയെക്കുറിച്ചു പ്രതിപാദിക്കുന്ന പ്രമാണങ്ങൾ സ്വപക്ഷസാധകമായി ഉദ്ധരിച്ചിരിക്കുന്നു. കാലിനു ശക്തിയുണ്ട്, ബുദ്ധിക്കു ശക്തിയുണ്ട്, ഔഷധത്തിനു ശക്തിയുണ്ട് ഇത്യാദി ഉദാഹരണങ്ങൾ തന്റെ ശക്തിവാദഭാഗത്തേയ്ക്കു തെളിവായി ഹാജരാക്കിയിരിക്കുന്നു നോക്കുമ്പോൾ, ജഡമായ പ്രാണശക്തി മുതലായതാണ് ഈ വാദി നിർദ്ദേശിക്കുന്ന ശക്തിയെന്നു തോന്നുന്നു. ഉപാധിഗതമായ ഭേദംകൊണ്ടു് പലതായിരിക്കുന്നു എങ്കിലും വാസ്തവത്തിൽ ശക്തി ഏകവും പൂർണ്ണവുമാണെന്നു ചിലപ്പോൾ പറയുന്നു. 'എന്റെ കയ്യിനു ശക്തിയില്ല ഈ കാളയ്ക്കു ശക്തിയില്ല' ഇത്യാദി ദൃഷ്ടാന്തങ്ങൾ

കൊണ്ടു ശക്തിയുടെ നിത്യപൂർണ്ണത്വത്തെ ഈ ആൾ അന്യത്ര നിഷേധിച്ചും കാണുന്നു. പൂർണ്ണവസ്തു ഒരിടത്തില്ലാതെ പോകുന്നതെങ്ങിനെ? ഉപാധിഗതമായ ഭേദവ്യവസ്ഥയും ഒടുവിൽ വല്ലാതെയാക്കിത്തീർത്തിരിക്കുന്നു. നോക്കുക! 'ശക്തിയുടെ അംശമല്ലാതെ ജഗത്തിൽ ഒന്നും തന്നെയില്ല' എന്നിങ്ങനെ ചിലപ്പോൾ എല്ലാം ശക്തിതന്നെയെന്നു പറയുന്നു. ഈ നിലയ്ക്കു് ഇതരവസ്തുസത്ത സിദ്ധിക്കായ്കകൊണ്ടു ശക്തിക്കു് അന്യപദാർത്ഥസാംകര്യമുണ്ടാകാനൊ തന്മൂലം സ്വഗതഭേദം വന്നു വശാവാനൊ വകയില്ല. ഭേദം സിദ്ധിക്കാതിരിക്കെ ശക്തിയുടെ പ്രഭാവമാണു പ്രപഞ്ചമെന്നെങ്ങിനെ സമർത്ഥിക്കാം? ശക്തിയിൽ നിന്നും ശക്തിയുണ്ടാകുന്നതായും സ്വാമികാരാടൻ ചില ദിക്കിൽ അഭിപ്രായപ്പെട്ടു കാണുന്നു. ഈ ന്യായപ്പടി പ്രപഞ്ചത്തിൽ നിന്നു പ്രപഞ്ചമുണ്ടായി എന്നു പറഞ്ഞാൽ പോരായിരുന്നൊ? വെറുതെ എന്തിനു ശക്തിയുടെ പുറകെ അലയാൻ പോയി? ഇത്തരം അന്യോന്യവിരുദ്ധമായ പ്രലപനം, ശക്തിവാദവിഷയത്തിൽ ഇങ്ങേർക്കുള്ള അശക്തിയെ വെളിപ്പെടുത്തുന്നു. എന്നല്ലാതെ ശക്തിതത്വപ്രതിഷ്ഠാപനത്തിനുപയുക്തമാകുന്നില്ല

'വർണ്ണിപ്പൂ മതമിതി.........ബഹുധാ' മതങ്ങൾ ഇപ്രകാരം ജഗദ്രൂപം പ്രതിപാദിക്കുന്നു എന്നു പദ്യസമഷ്ടി. ഇവിടെ, മേൽ വിവരിച്ച വിവിധപക്ഷങ്ങളെ മതശബ്ദംകൊണ്ടു നിർദ്ദേശിച്ചതു് ഔപചാരികമായ വ്യവഹാരരീതിയെ ആശ്രയിച്ചാണു്. കർത്തൃതന്ത്രാത്മകമായ ഈ വക അഭിപ്രായഭാണ്ഡങ്ങളെ ഒരിക്കലും മതശബ്ദത്താൽ സ്പർശിച്ചു കൂടുന്നതല്ല. വാസ്തവസ്വരൂപസ്ഥിതിയെ പ്രതിബോധിപ്പിക്കുന്ന വസ്തുതന്ത്രരൂപമായ ഒന്നിനെ മാത്രമേ മതമെന്നു പരിഗണിക്കാൻ പാടുള്ളു].

ഇനി മൂന്നു ശ്ലോകങ്ങളാൽ പ്രപഞ്ചത്തിൻെറ യഥാർത്ഥസ്വരൂപം നിരൂപിക്കപ്പെടുന്നു.

"ഇതുണ്ടെന്നോതീടും വചനമവിചാരാത്മരമമാ-
ണതോക്കുമ്പോളുണ്ടിജ്ജഗമിതി വിവാദം ഗതരസം;

മതോന്മാദോൽഭൂതപ്രലപനമടിസ്ഥാനരഹിതം
സ്വതോ മിഥ്യാവസ്തു പ്രഭവഗണനോൽക്കണ്ഠ വെ
[റുതേ.” ൨.

[ഇതുണ്ടെന്നു പറയുന്ന വാക്ക വിചാരബുദ്ധിക്ക രസാവഹമായിരിക്കയില്ല. എന്തെന്നാൽ സത്ത്വത്തെ—ഉണ്ടെന്നഭാവത്തെ—വിട്ട് ഇതെന്നുള്ളതിന്ന നിലകിട്ടുന്നില്ല. ഇതു്, അതു് എന്നിങ്ങനെ നിരത്ഥമായി വ്യവഹരിക്കുന്ന വാസ്തവദൃഷ്ട്യാ എല്ലാം സന്മയമായിരിക്കുന്നു. ഈ സ്ഥിതിക്ക ജഗത്തുണ്ടെന്നു വാദിക്കുന്നതും അസംഗതമത്രെ. ഇങ്ങനെ ജഗത്തു സിദ്ധിക്കാതിരിക്കെ, മതഭ്രാന്തിമൂലം ഉണ്ടെന്നുകല്പിച്ചു പലതും ജല്പിക്കുന്നതു് അകാണ്ഡപ്രലപനമാകുന്നു ജാത്യാ മിഥ്യയായ വസ്തുവിന്റെ ഉൽപത്ത്യാദിയെക്കുറിച്ചു നിരൂപിക്കുന്നതു് വെറും വേലയെന്നു സിദ്ധാന്തം].

“ശിവാശൃംഗപ്രായം പ്രകൃതിയുമസ-
ത്തെന്നുബലമായ്
വ്യവസ്ഥാപിച്ചാ,ലുണ്ടസദിതിവരും
ദോഷമുടനേ;
അവാച്യാത്ഥം മിഥ്യക്കിവിടെ,യതിനാ-
ലിങ്ങനെവരി-
ല്ലവാച്യത്തിൽച്ചേന്നേനിലയെതിനുമു-
ള്ളതുനിയമം” ൩.

[ശിവാശൃംഗം=കുറുക്കന്റെ കൊമ്പു്. ഇതു് കാലത്രയത്തിലും അസത്താകുന്നു. ഇതുപോലെയാണു പ്രപഞ്ചം എന്നു പറഞ്ഞാൽ അസത്തെന്നു് ഒന്നുണ്ടെന്നു സംമതിച്ചതായി വന്നുപോകും. അതു സിദ്ധാന്തവിരുദ്ധമാണു്. ഈ പൂൎവ്വപക്ഷത്തിന്ന്, മിഥ്യാശബ്ദം അനിൎവ്വചനീയാത്ഥത്തിലാകുന്നു പ്രയോഗിച്ചിരിക്കുന്നതെന്നു സമാധാനം. മിഥ്യാശബ്ദോƒനിൎവ്വചനീയതാവചനഃ’ എന്നുള്ള പഞ്ചപാദികാവാക്യാദികൾ ഇതിന്നു പ്രമാണം. അവാച്യം എന്നതിന്നു് അനി

വാച്യം എന്നാണു വിവക്ഷിതാൎത്ഥം. 'അവാച്യം പ്രണവസ്യാൎത്ഥം യസ്തം വേദസവേദവിത്' മുതലായ പാരമൎഷവചനം നോക്കുക. ഏതിനും അവാച്യഭൂമികയിൽ പൎയ്യവസാനം എന്നു സിദ്ധാന്തം].

" 'യതോ വാചേ'ത്യാദിശ്രുതി, പരനെ വാ-
ച്യാതിഗതനായ്-
സ്തുതിക്കുന്നാപക്ഷം പുനരിവിടെയും
ചേൎന്നിടുകയാൽ;
ഇതെല്ലാം സൽപാഥോനിധിയിലുയരും
വീചിനിര,താ-
നതേ, 'സൎവം ബ്രഹ്മേ'ത്യുപനിഷദഭി-
പ്രായവുമതാം".

['യതോ വാചോ നിവൎത്തന്തേ...... ' എന്നാദിയായ ശ്രുതികൾ ആത്മാവിനെ അവാച്യനെന്നു വൎണ്ണിക്കുന്നു. ഇവിടെ ജഗല്ലക്ഷണവും അപ്രകാരമിരിക്കുന്നു. അതുകൊണ്ടു്, ഇതെല്ലാം— ഈ കാണുന്ന ജഗജ്ജാലം മുഴുവൻ— അനിൎവാച്യാത്മസ്വരൂപമാകുന്നു. 'സൎവം ഖല്വിദം ബ്രഹ്മ, നേഹ നാനാസ്തി കിഞ്ചന' എന്നു തുടങ്ങിയ ശ്രുതിശിരോവാക്യങ്ങൾ ഈ പക്ഷത്തെ ബലപ്പെടുത്തുന്നു].

"ഖരകിരണസകാശെ വൻതമസ്സെന്നവണ്ണം
പരവെളിയിലിരിക്കാ വിഷ്ടപാലേഖ്യജാലം:
പരമമതമിതത്രേ, പാക,മാകാതവൎക്കായ്
മറകൾ ഭുവനസൃഷ്ടിപ്രക്രമം ചൊന്നതാമേ". ൭

[സൂൎയ്യസന്നിധിയിൽ കൂരിരുട്ടുപോലെ പരവെളിയിൽ—പരാകാശാപരാഖ്യമായ ആത്മവസ്തുവിൽ—ജഗച്ചിത്രം സ്ഥിതിചെയ്യുന്നില്ല. ഇല്ല, എന്നു പറഞ്ഞതു് ഉണ്ടെന്നു വാദിച്ചതിനെതിരായിട്ടാണു് ഉണ്ടെന്നാരും പറഞ്ഞില്ലെങ്കിൽ ഇല്ലെന്നുള്ള വാക്കുമില്ല. ഈ രണ്ടും ഉണ്ടാകാത്തപ്പോൾ അനിൎവചനീയഭാവം ശേഷിച്ചു ശോഭിക്കും. ഇ

തന്നെ ശ്രേഷ്ഠതമമായ മതം. എന്നാൽ ശ്രുതി സൃഷ്ടികാര്യത്തെ എന്തിന്ന പ്രതിപാദിച്ചു എങ്കിൽ, അപക്വന്മാരുടെ ബുദ്ധിസമാധാനാർത്ഥമെന്നുത്തരം].

സമാപ്തം. ശുഭം.

## സ്വാനുഭവപദ്യം

(ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി)

"ചരാചരപ്രാണിചിന്ത
കരാമലകമെന്നപോൽ;
പരാമർശിച്ചെഴും സാക്ഷാൽ
പരാൽപ്പരമതാണഹം". ൧.

[പരാൽപരം—ഹിരണ്യഗർഭാദികളെ അപേക്ഷിച്ചുപോലും പരമോൽകൃഷ്ടം—ആയ കാരണബ്രഹ്മം, മനുഷ്യമൃഗാദികളുടെ മാത്രമല്ല വൃക്ഷലതാദിസ്ഥാവരവസ്തുക്കളുടേയും വിചാരഗതികളെ കൈക്കനിയെന്നവിധം പ്രത്യക്ഷദർശം ഗ്രഹിക്കുന്നു എന്നും അങ്ങനെയുള്ള പരവസ്തു താൻതന്നെയെന്നും താൽപര്യം. "അനുഭൂതേരഭാവേപി ബ്രഹ്മാസ്മീത്യേവ ചിന്ത്യതാം; അപ്യസൽപ്രാപ്യതേ ധ്യാനാന്നിത്യാപ്തം ബ്രഹ്മ കിം പുനഃ"—സാക്ഷാൽകാരാനുഭവം ഇല്ലെന്നിരുന്നാലും ബ്രഹ്മം താൻതന്നെയെന്ന് അനുസന്ധാനം ചെയ്യണം; അയഥാർത്ഥഭാവനയ്ക്കുകൂടി വസ്തുയാഥാർത്ഥ്യം ഫലമാകുന്നുള്ളതുകൊണ്ടു നിത്യപ്രാപ്തമായ ബ്രഹ്മൈക്യത്തെപ്പററി സംശയിപ്പാനില്ല—എന്നു പ്രമാണമുണ്ട്. അപ്രകാരമുള്ള 'അഹമാത്മാ'നുഭവമാണ് ഇതു്.

വൃക്ഷാദികൾക്കും ഉച്ഛ്വാസനിശ്വാസാദിപ്രാണവ്യാപാരം ചിരസ്ഥിരമാണെന്നുള്ളതിൽ, അവയുടെ നിശ്വാസവാതം നമുക്കും നമ്മുടേതു് അവയ്ക്കും അത്യാവശ്യമെന്ന ശാസ്ത്രജ്ഞസമ്മതി ലഭിച്ച ഇക്കാലത്തു, പക്ഷാന്തരമില്ലല്ലൊ.

'അന്തഃസംജ്ഞാ ഭവന്ത്യേതേ സുഖദുഃഖസമന്വിതാഃ' എന്ന സ്മൃതി ഇതിനു സാധകമാണ്. 'ഉൽസ്രോതസസ്തമഃപ്രായാ അന്തഃസ്പർശാവിശേഷിണഃ' എന്ന പ്രമാണത്താൽ ഇവ അവ്യക്തചൈതന്യങ്ങളും— സച്ചിദാനന്ദാംശങ്ങളിൽ സത്താമാത്രവിശിഷ്ടങ്ങളും— ത്തെയും, ചിത്തിന്റെയും ആനന്ദത്തിന്റെയും അവ്യക്തതയാൽ തമഃപ്രധാനങ്ങളായും, (ഉൽസ്രോതസ്സുകൾ=) ഊർദ്ധ്വദേശത്തേക്ക് ആഹാരസഞ്ചാരമുള്ളവയായും, സ്പർശമാത്രഗ്രാഹികളായും ഭവിക്കുന്നു].

"സംവിൽസംകേതമായ് മൂല-
ഭൂവിൽ ബിന്ദുസ്വരൂപമായ്;
ആവിർഭാവാദി തടവി
മേവിടും ചിത്തുതന്നെ ഞാൻ" ൨.

[സംവിൽസംകേതം— സ്വപ്രകാശജ്ഞാനത്തിന് ഏകായതനം— എന്ന മട്ടിൽ നിഷ്കളബ്രഹ്മമായും, ദൃശ്യപ്രപഞ്ചകാരണഭാവത്തിൽ മൂലാധാരപത്മം സംബന്ധിച്ച് അഭിവ്യക്തമാകുന്ന ബിന്ദുരൂപശബ്ദബ്രഹ്മമായും, സൃഷ്ടിപ്രളയശക്തികളോടുകൂടി സ്ഥിതിചെയ്യുന്ന ശുദ്ധ ചിത്തുതന്നെ ഞാൻ.. ഇതിനെക്കുറിച്ച് ആഗമത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:— 'ഏക ഏവ ശിവസ്സാക്ഷാത്ത് പരമാനന്ദലക്ഷണഃ; ജഗദുല്പത്തി ഹേതുത്വം നിഷ്കളാൽ പരമാച്ഛിവാത്, സമുൽഭൂതഃ പരസ്തസ്മാദ്ബിന്ദുരൂപഃ സചേശ്വരഃ].

"കാലഖണ്ഡാദിയാം പേരും
നീലപീതാദിരൂപവും;
തുലഞ്ഞാസച്ചിദാനന്ദ
നിലയാന്നമരുന്നു ഞാൻ". ൩.

[കാലം ഖണ്ഡം മുതലായതു നാമത്തിനും, നീലം പീതം മുതലായതു രൂപത്തിനും ഉദാഹരണമായിട്ടേ ഗ്രഹിക്കേണ്ടതുള്ളു. ഈ പ്രപഞ്ചത്തിലടങ്ങിയ സകല വസ്തുക്കളും സത്ത്, ചിത്ത്, ആനന്ദം (സത്താ, ചിതി, സുഖം); രൂപം, നാമം എന്ന അഞ്ചംശങ്ങളിൽ

# ശുദ്ധിപത്രം

| വശം. | വരി. | |
|---|---|---|
| ൧. | ൭. | മന്മ'തി'കുഞ്ജര |
| ൪. | ൧൯. | 'കാ'ര്യത്തിൽ |
| ടി. | ൨൧. | കണ്ണയയ്ക്കാതി'രി'ക്കാൻ |
| ൭. | ൩. | . . ശ്രീ'യെനിക്കാ'ശ്രയം |
| ൧൪. | ൧൮. | വ്യാഖ്യാനം:— |
| | | നേത്ര'സുഖ'ഹേതുക . |
| ൧൫. | ൬. | (ടീ:)'സാ'കാരമെന്നു |
| ടി. | ൧൪. | ടീക:—) . . വപുഃ കല്പ'ന' |
| ,,. | ൧൭. | ഭേദഭ്ര'മം' |
| ,,. | ൨൨. | ടീക:—) വന്നുകൂട്ട'മെ'ന്നാ. |
| ൧൬. | ൫. | ടീ. സദ്ഗുണേ'ശ്വ'ര |
| ൩൩. | ൧൨. | ടീ. ന്നത്ഥമാ'ണ്'. |
| ൩൪. | ൨൮. | ടീ. നിശ്ചയാ'ത്മിക'യായ |
| ൩൮. | ൧൬. | അതിൻ ഭാസ്സാ'ൽ' |
| ,,. | ൨൭. | പ്രേമാസ്പ'ദ'മായ |
| ൪൧. | ൪. | സൽ'പ'ഥം |
| ൫൭. | ൫. | ടീക:—) സൃഷ്ടിച്ചു, |
| ൫൮. | ൧൧. | ടീ. എങ്ങി'നെ' |
| ൫൯. | ൧൮. | ടീ. ബ്ര'ഹ്മാ'നന്ദ |
| ൬൧. | ൨൭. | ടീ. 'മിത്ഥ്യാ |
| ൬൩. | ൬. | സ്വാനുഭവപ'ത്ര'- |